# THE GURUNATHAN

# ഗുരുനാഥൻ

L: No. 85/ 15—7—26.

| പുസ്തകം 15 | 1111 കുംഭം | ലക്കം 7 |
|---|---|---|

വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാfദാനഭരം വഹിച്ചമരുവും വിദ്യാർത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസങ്ഗ്രഹസമ്പുടോfസ്തു ഗുരുനാഥോയം സഹായം ഭുവി.

## വിഷയവിവരം

# "മലയാളപണ്ഡിതർ"

എന്നു,

## "ഭാഷാകൗതുകം"

വി. എസ്. എൽ., ഇ. എസ്. എൽ., വി. എച്ച്. എന്നല്ല വിദ്വാൻ, ബി. ഏ. എന്നീ പരീക്ഷകളിൽ ചേരുന്ന മലയാളികൾക്ക് അത്യാവശ്യമായുള്ള ഒരു ഗ്രന്ഥം. അദ്ധ്യേതാക്കൾക്കും അദ്ധ്യാപകന്മാൎക്കും ഒന്നുപോലെ പ്രയോജനകരം. ഗ്രന്ഥകാരന്മാൎക്കും നിരൂപകന്മാൎക്കും "കുറെ പ്രശസ്തിനേടിയ സാഹിത്യകാരന്മാൎക്കും" ഏററവും ഉതകുന്ന പുസ്തകം. മെ: ഏ. ശങ്കരപ്പിള്ള എം. ഏ. (തെക്കൻതിരുവിതാംകൂർ), ററി. കെ. ജോസഫ് ബി. ഏ., എൽ. ററി. (വടക്കൻതിരുവിതാംകൂർ), മഹാകവി വള്ളത്തോൾ (കൊച്ചി), മൂക്കോത്തു കുമാരൻ (മലബാർ), പി. അനന്തൻപിള്ള എം. ഏ. (ഇൻഡ്യൻ നാട്ടുഭാഷാസൂപ്രണ്ട്, സയൻസു കാളേജ്) മുതലായ മാന്യ പണ്ഡിതന്മാരുടെ വിലയേറിയ അഭിപ്രായങ്ങളോടുകൂടിയതും മഹാകവി ഉള്ളൂർ അ—ൾക്കു സമൎപ്പിതവുമായ ഈ ഗദ്യപദ്യസാഹിത്യസാഹ്യഗ്രന്ഥത്തിനു വില 12 ണ. മാത്രം. അദ്ധ്യാപകവിദ്യാൎത്ഥികൾക്ക് എട്ടണ. അഞ്ചിനൊന്നു കമ്മീഷൻ.

ഗ്രന്ഥകൎത്താ:—

**വിദ്വാൻ, ഇരണിയൽ ആർ. വി. നായർ,**

"മ. തിരു. സാഹിത്യസമാജം" സെക്രട്ടറി, മുളമൂട് A. O.

Mulamudu P. O.

എന്ന വിലാസത്തിൽ അപേക്ഷിക്കുക.



## ചിന്താസന്താനം (ആറാംഭാഗം.)



ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

**ഇതാ തയ്യാറായിരിക്കുന്നു.**

കുറച്ചു പ്രതികൾ മാത്രം   വില 8 ണ.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഗുരുനാഥൻ

| പുസ്തകം 15 | 1111 കുംഭം | ലക്കം 7 |
|---|---|---|


## ഗവർമ്മേണ്ടും പാഠപുസ്തകങ്ങളും

ഈ വിഷയത്തെക്കുറിച്ചു ഞങ്ങൾ കഴിഞ്ഞ ഒന്നു രണ്ടു ഗുരുനാഥനിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. ആലേഖനം പലരുടേയും ശ്രദ്ധയ്ക്കു വിഷയീഭവിച്ചുവെന്നു കാണുന്നതിൽ സന്തോഷിക്കുന്നു. ഈ വിഷയത്തെപ്പററിയുള്ള പൊതുജനാഭിപ്രായം ഏതുവഴിക്കാണെന്നു അറിയുന്നതിനായിട്ടാണ് ഞങ്ങൾ ചിലതെല്ലാം പറഞ്ഞിട്ടുള്ളതു്. ഈ മകരം ലക്കം ഗുരുനാഥനിൽ ഞങ്ങളുടെ ഒരു ആത്മമിത്രമായ മി: ജി. രാമൻമേനോൻ, എം. എ. ബി. എൽ. അദ്ദേഹത്തിന് ഈ വിഷയത്തിലുള്ള അഭിപ്രായത്തെ തുറന്നു പറഞ്ഞിട്ടുള്ളതായി കാണുന്നു. അദ്ദേഹത്തിൻെറ അഭിപ്രായം, പാഠ്യപുസ്തകങ്ങൾ ഗവമ്മേണ്ടിൽനിന്നു തന്നെ പ്രസിദ്ധീകരിക്കുന്നതുകൊണ്ടു് ഇതു സംബന്ധിച്ചുണ്ടായിക്കൊണ്ടിരിക്കുന്ന പല ആക്ഷേപങ്ങൾക്കും വേണ്ട പരിഹാരങ്ങൾ ഉണ്ടാകുമെന്നാണ്. അദ്ദേഹം പാഠ്യപുസ്തകക്കമ്മെററിക്കാരുടെ മേൽ, അല്പം അമിതമായിപ്പോയി എന്നു ഞങ്ങൾക്കുതോന്നുന്ന കുററാരോപണങ്ങളാണു ചെയ്തിരിക്കുന്നതു്. ഇപ്പോഴത്തെ ഏൎപ്പാടുകൊണ്ടു രക്ഷാകൎത്താക്കന്മാൎക്കു ധനവ്യയവിഷയത്തിലും വിദ്യാർത്ഥികൾക്കു മനക്ലേശത്തിലും ഏറക്കുറെ ആശ്വാസം ലഭിക്കുമെന്നും മററുമാണ് അദ്ദേഹം പറയുന്നതു്. മി: മേനോൻെറ ഈവക അഭിപ്രായങ്ങളോടെല്ലാം പൂൎണ്ണമായി യോജിക്കുന്നതിനു ഞങ്ങൾ വഴികാണുന്നില്ല. കമ്മിററി അംഗങ്ങളെ അവരുടെ പാണ്ഡിത്യം, നീതിബോധം, വിദ്യാഭ്യാസവിഷയത്തിലുള്ള പരിചയം ഇവയെ അടിസ്ഥാനമാക്കിയാണ് ഗവമ്മേണ്ടിൽനിന്നും തെരഞ്ഞെടുക്കുന്നതു്. എന്നാൽ അവൎക്കു ഈ തെരഞ്ഞെടുപ്പുവിഷയത്തിൽ പൂൎണ്ണസ്വാതന്ത്ര്യം ഇല്ല എന്നുള്ള കാൎയ്യം മി: മേനോൻതന്നെ സമ്മതിക്കുന്നു. അതുകൊണ്ടു കമ്മററിയെ കുററപ്പെടുത്തുന്നതു് പലപ്പോഴും അസ്ഥാനത്തിലായിരിക്കും. ഇനി ഒന്നു പറവാനുള്ളതു് ഗവമ്മേണ്ടിൽനിന്നും ഏതുവിഷയത്തിലും വ്യാപാരം നടത്തുക എന്നുള്ളതു് ഇന്നത്തെ സ്ഥിതിക്കു് ഏററവും അനുചിതമായിരി

ക്കമെന്നാണ്. ഭരണാധികാരികളുടെ ഇന്നത്തെ നയം സകലവിധ വ്യാപാരങ്ങളും ജനങ്ങൾക്കായി വിട്ടുകൊടുക്കണമെന്നുള്ളതാണ്. ഇപ്പോൾ നടത്തിവരുന്ന വ്യാപാരങ്ങൾപോലും ഓരോന്നായി പരിത്യജിച്ചുവരുകയാണ്. എന്നുതന്നെയല്ല ഗവൎമ്മേണ്ടിനും ഈ വിഷയത്തിൽ പല പരാജയങ്ങളും വന്നുകൂടുന്നുണ്ട് എന്നു ഈ മാസികയിൽ പ്രതിപാദിച്ചിരുന്നല്ലൊ. അങ്ങനെയിരിക്കെ ഒരു പുതിയ വ്യാപാരവിഷയത്തിൽ പ്രവേശിക്കുന്നതു യുക്തമായിരിക്കുമെന്നു തോന്നുന്നില്ല. ഗവൎമ്മേണ്ടിന്റെ ഈ നയംകൊണ്ടു സാഹിത്യകാരന്മാരിൽ ചുരുക്കം ചിലരെ പ്രോത്സാഹിപ്പിക്കമാത്രമാണു ചെയ്യുന്നതു്. അവർ എഴുതി ഉണ്ടാക്കുന്ന പുസ്തകങ്ങൾ അതാതു ക്ലാസിനു തക്കതാണോ എന്നു പരിശോധിക്കുന്നതിനു് ഏൎപ്പാടുചെയ്തിട്ടുള്ളതായി അറിയുന്നില്ല. അതുകൊണ്ടു് അവർ എഴുതി ഉണ്ടാക്കുന്ന പുസ്തകങ്ങൾ അദ്ധ്യേതാക്കളുടെ ഗ്രഹണശക്തിക്കും മററും യോജിച്ചതാണോ എന്നുള്ളതിനു യാതൊരു ഉറപ്പുമുള്ളതായി കാണുന്നില്ല. തന്നിമിത്തം ഈ രീതിക്കു പഴയരീതിയിൽനിന്നും എന്തെങ്കിലും മെച്ചമുണ്ടെന്നു പറയാൻ വഴികാണുന്നില്ല. ഇതിനും പുറമെ കമ്മിററി നിശ്ചയിക്കുന്ന പുസ്തകങ്ങളുടെ വില, വലിപ്പം ഇവരണ്ടും കുറയ്ക്കുന്നതിനോ പുസ്തകത്തിനു എന്തെങ്കിലും ഭേദഗതി വരുത്തുന്നതിനൊ, ഇതിനു മുമ്പും ഗവൎമ്മേണ്ടിനു അധികാരമുള്ളതായും പല അവസരത്തിലും അപ്രകാരം ചെയ്തിട്ടുള്ളതായും അറിയാം. അതുകൊണ്ടു് കമ്മിററിക്കാർ രക്ഷാകൎത്താക്കളുടെ മടിശ്ശീലക്കെതിരായി നടത്തിയിട്ടുള്ളതെന്നു പറയപ്പെടുന്ന അക്രമത്തിനു അവക്തവ്യതരവാദിത്വമുണ്ടെന്നു തോന്നുന്നില്ല. പോരെങ്കിൽ ഗവൎമ്മേണ്ടു പ്രസിദ്ധീകരിച്ചുവരുന്ന പാഠപുസ്തകങ്ങളിൽപോലും ചില പാഠങ്ങൾ പുസ്തകങ്ങളുടെ വലിപ്പംനിമിത്തം ക്ലാസുകളിൽ പഠിപ്പിക്കേണ്ട എന്നു ഒടുവിൽ ഉത്തരവയക്കാറുണ്ടെന്നാണ് കാണുന്നതു്. അതുകൊണ്ടു ഈ വഴിക്കുള്ള മി: മേനോന്റെ വാദം അടിസ്ഥാനരഹിതമാണ്.

ഓരോ പാഠപുസ്തകത്തിലേയും പാഠങ്ങൾ മലയാളത്തിലെ ഇപ്പോഴുള്ള ഗദ്യപദ്യസാഹിത്യങ്ങളിൽ നിന്നും തെരഞ്ഞെടുത്തവയായിരുന്നാൽ നന്നായിരിക്കുമെന്നു മി: മേനോൻ അഭിപ്രായപ്പെട്ടു കാണുന്നു. എന്നാൽ പകൎപ്പവകാശംകൊടുത്തു അങ്ങനെയുള്ള ലേഖനങ്ങൾ വാങ്ങിക്കുന്നതു സാധ്യമാണോ എന്നു ഞങ്ങൾക്കു വളരെ സംശയമുണ്ടു്.

പാഠപുസ്തകങ്ങളെല്ലാം ഗവൎമ്മേണ്ടിൽനിന്നും തന്നെ പ്രസിദ്ധീകരിക്കുകയാണെങ്കിൽതന്നേയും അവയെ ഓരോ കൊല്ലം പുതുക്കി പരിഷ്കരിച്ചു പ്രസിദ്ധം ചെയ്യേണ്ടതു അത്യാവശ്യമാണ്. ഇതു ഞങ്ങൾ മുമ്പുതന്നെ പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായമാണ്. അങ്ങനെ ചെയ്തില്ലെങ്കിൽ അതി

ലടങ്ങിയിരിക്കുന്ന കാൎയ്യങ്ങളും വിഷയങ്ങളും കാലസ്ഥിതിക്കു യോജിക്കാത്ത വയായിത്തീരാനിടയുണ്ട്. മി: രാമൻമേനവൻതന്നെ അദ്ദേഹത്തിന്റെ "ഉപന്യാസമഞ്ജരി" എന്ന ലേഖനത്തിൽ (ഗുരുനാഥൻ മകരം ലക്കം പേജ് 277) ഇതിന്റെ അനൌചിത്യത്തെപ്പററി പറഞ്ഞിട്ടുള്ളതായി കാണുന്നു. ഇതു ഗവൎമ്മെണ്ടു പ്രസിദ്ധീകരണങ്ങളുടെ കാൎയ്യത്തിൽ സാദ്ധ്യമാണോ എന്നാണു സംശയം.

പാഠ്യപുസ്തക വിഷയത്തിൽ ഭാഷാപോഷണവും സാഹിത്യകാരന്മാരുടെ പ്രോത്സാഹനവും അല്ല പ്രധാനമായി ഗണിക്കേണ്ടതു്. എങ്കിലും പുതിയ ഏൎപ്പാടുമൂലവും ചില എഴുത്തുകാൎക്കുമാത്രമായിട്ടു പ്രോത്സാഹനം ലഭിക്കുന്നുണ്ടു്.

ഏതായാലും ആപണത്തിൽ ഏതുതരം പുസ്തകവും ഏതുപ്രകാരത്തിലും ഇന്നു സുലഭമായിരിക്കുന്ന സ്ഥിതിക്കു അവയെയെല്ലാം പരിത്യജിച്ചും വച്ചു് ഏതാനുംപേരെക്കൊണ്ടു പ്രത്യേകം ചില പാഠ്യപുസ്തകങ്ങൾ എഴുതിച്ചു ഗവൎമ്മെണ്ടിൽനിന്നും വ്യാപാരം ചെയ്യണമെന്നുള്ള നിശ്ചയം അത്ര ശ്ലാഘ്യമാണെന്നു തോന്നുന്നില്ല.



# ഒരു ഇംഗ്ളീഷ് (ഇംഗ്ളണ്ടിലെ) പാഠശാലയിലെ ജീവിതം*

## I.

(സി. എസ്സ്. സുബ്രഹ്മണ്യൻ പോററി എം. ഏ.)

ഇംഗ്ലണ്ടിലും സ്കാട്ട്ലണ്ടിലും വിദ്യാഭ്യാസം നിൎബന്ധിതവും സാമാന്യമായി പറകയാണെങ്കിൽ, കുറഞ്ഞപക്ഷം കുട്ടികൾ ഹയർഗ്രേഡ് വിദ്യാശാലകളിൽ പ്രവേശിക്കുന്നതുവരെ സൗജന്യവും ആണ്. ഹയർഗ്രേഡ് പാഠശാലകളിലും ചിലതു സൗജന്യവിദ്യാഭ്യാസം നൽകുന്നവയത്രെ. ഹയർഗ്രേഡിൽ പ്രവേശിക്കുമ്പോഴക്കു് കുട്ടികളുടെ പ്രായം ഏതാണ്ടു് പന്ത്രണ്ടുവയസ്സിനു സമീപിച്ചിരിക്കും.

* (മിസ്സ് ടെയിററിന്റെ ഒരു പ്രസംഗത്തിൽ നിന്നു്

അഞ്ചുവയസ്സ പ്രായമാകുമ്പോഠം കുട്ടികളെ പള്ളിക്കൂടത്തിൽ അയക്കുന്നതിന്ന് അച്ഛനമ്മമാർ നിയമത്താൽ നിർബ്ബന്ധിക്കപ്പെട്ടിരിക്കുന്നു. പാഠശാലാകാലം മുഴുവൻ കുട്ടികളുടെ ഹാജരില്ലായ്മയെ അധികാരികഠം വളരെ ശ്രദ്ധയോടെ സൂക്ഷിച്ചുപോരുന്നു. അതിലേയ്ക്ക് ഹാജരുദ്യോഗസ്ഥന്മാർ അഥവാ ഹാജരില്ലായ്മ ഉദ്യോഗസ്ഥന്മാർ നിയമിക്കപ്പെട്ടിട്ടുണ്ട്. രോഗം മുതലായ തക്കകാരണങ്ങളിന്മേലല്ലാതെ കുട്ടികളെ പാഠശാലയിൽ അയയ്ക്കാതിരിക്കുന്നതു് അച്ഛനമ്മമാരുടെപേരിൽ ഒരു ഗൌരവപ്പെട്ട കുററമാകുന്നു. പാഠശാലാജീവിതം സംബന്ധിച്ച എല്ലാ കാൎയ്യങ്ങളിലും ഊൎജ്ജിതമായ നിയന്ത്രണം പ്രയോഗിക്കപ്പെടുന്നു. ഒന്നുംതന്നെ സന്ദേഹത്തിനോ യാദൃശ്ചികതയ്ക്കോ വിട്ടേയ്ക്കുന്നില്ല.

സാമാന്യമായി പറകയാണെങ്കിൽ കുട്ടികഠം ഹയർഗ്രേഡ് പാഠശാലകളിലേയ്ക്കു പോകാത്തപക്ഷം പതിനാലൊ പതിനഞ്ചൊ വയസ്സ പ്രായമാകുമ്പോഠം പാഠശാല വിടുന്നു. അതിനുശേഷം അവരിൽ ഒരു വലിയ ശതമാനം സായാഹ്നക്ലാസുകളിൽ ഹാജരായി പഠിക്കുന്നു. ഇതു നിർബ്ബന്ധിതമല്ല. മനസ്സുണ്ടെങ്കിൽ ചെയ്താൽ മതി.

വിദ്യാഭ്യാസനിയമങ്ങഠം ആൺകുട്ടികളേയും പെൺകുട്ടികളേയും ഒരുപോലെ ബാധിക്കുന്നു. പാഠശാലാജീവിതകാലം മുഴുവൻതന്നെ പെൺകുട്ടികളേയും ആൺകുട്ടികളേയും ഒരുമിച്ചാണു പഠിപ്പിക്കുന്നതു്. വാദ്ധ്യാന്മാർ സ്ത്രീകളൊ പുരുഷന്മാരൊ ആയിരിക്കാം. ഇംഗ്ലണ്ടിൽ ഇൻഡ്യയിലെപ്പോലെ ജാതിസമ്പ്രദായം ഇല്ല. മതത്തിൽ ഉപവകുപ്പുകഠം ഉണ്ടെങ്കിലും എല്ലാവരും ക്രിസ്തുമതക്കാരാണ്. പ്രധാനപ്പെട്ട ഉപവകുപ്പുകഠം റോമൻകത്തോലിക്കരും പ്രൊട്ടസ്റ്റൻറുകാരും ആണ്. പ്രൊട്ടസ്റ്റൻറുകാരെ സംബന്ധിച്ചവയാണ് ഇവിടെ പറയുന്ന സംഗതികഠം. എന്നാലും അവ മററവരേയും അതുപോലെതന്നെ സംബന്ധിക്കുന്നവയായിരിക്കണം.

സാധാരണയായി ഒരു ഇംഗ്ലീഷ്സ്കൂഠം ദിവസം ആരംഭിക്കുന്നതു രാവിലെ 9 മണിക്കും അവസാനിക്കുന്നതു വൈകുന്നേരം 4½ മണിക്കും ആണ്. ഇംഗ്ലണ്ടിൽ വേനല്ക്കാലത്തു് അദ്ധ്യയനസമയം കഴിഞ്ഞു കളിക്കാൻ ധാരാളം സമയം കിട്ടും. രാത്രി ഒൻപതുമണിവരേയും ചിലപ്പോഠം പത്തുമണിവരേയും നല്ല വെളിച്ചം ഉണ്ടായിരിക്കയൊ, ഇരുട്ടുവീഴാതെയിരിക്കയൊ ചെയ്യും. വൎഷക്കാലത്തു വൈകുന്നേരം 6 മണിയോടുകൂടി ഇരുട്ടാവും.

മുൻപുപറഞ്ഞതുപോലെ സ്കൂളുകഠം പൊതുവെ സംയുക്തങ്ങളാകുന്നു. അതായതു ബാലികമാരും ബാലന്മാരും ഒരേ സ്കൂളുകളിലും ഒരേ ക്ലാസുകളിലും തന്നെ ചേൎന്നു പഠിക്കുന്നു. എന്നാൽ അവൎക്കുള്ള കളിസ്ഥ

ലങ്ങൾ വെള്ളറെയാണ്. ഒരു സാധാരണ ദിവസം രാവിലെ ഏതാണ്ടു 8½ മണിമുതൽ 8¾ മണിവരെ കളിസ്ഥലങ്ങൾ കുട്ടികളെക്കൊണ്ടു നിറഞ്ഞിരിക്കും. ആൺകുട്ടികൾ അവരുടെ സ്വന്തം കളിസ്ഥലത്തും പെൺകുട്ടികൾ അവരുടെ സ്വന്തം കളിസ്ഥലത്തും അവരുടെ മനോധർമ്മംപോലെയുള്ള കളികളാൽ വിനോദിക്കും. ഇംഗ്ലണ്ടിൽ ഈ സമയം വളരെ നേരത്തെയാണ്. അതിനാൽ അപ്പോൾ കളികളിൽ വലിയ താല്പര്യം ഒന്നും ഉണ്ടാവുകയില്ല. അവിടെ സാധാരണയായി കുട്ടികൾ ഇവിടത്തെപ്പോലെ നേരത്തേ ഉണന്നെണീക്കാറില്ല. നേരം ഇരുട്ടുന്നതു താമസിച്ചായതുകൊണ്ട് ഉറങ്ങുന്നതു താമസിച്ചാണ്.

ഒൻപതടിക്കാൻ 5 മിനിട്ടുള്ളപ്പോൾ വാധ്യാന്മാരിൽ ഒരാൾ (അധ്യാപകനൊ അധ്യാപികയൊ) ഒരു വിസിൽവിളിക്കും. അതു ജോലി തുടങ്ങാനുള്ള സമയമായി എന്നു വിദ്യാൎത്ഥികൾക്കു അറിവുകൊടുക്കുന്നു. അതു കേട്ടാൽ ഉടനെ കുട്ടികൾ സകലരും സ്കൂൾവളപ്പിനകത്ത് ഓരോരുത്തരും അപ്പോൾ എവിടെയാണോ അവിടെ നിവൎന്നു അനങ്ങാതെ നില്ക്കണം. കളി നിൎത്തി അന്നത്തെ ജോലി ആരംഭിക്കണം എന്നറിയിക്കുന്ന അടയാളമാണ് ആ വിസിൽ. ആദ്യത്തെ ഊത്തുകഴിഞ്ഞു് ഒരു മിനിട്ടു കഴിഞ്ഞു പിന്നേയും ഒരു വിസിൽ വിളിക്കും. ഉടനെ എല്ലാകുട്ടികളും അവരവരുടെ സ്ഥലത്തു ഓടിയെത്തി നിരന്നു വരിവരിയായി അവരവർ പഠിക്കുന്ന ക്ലാസുകളുടെ മുമ്പിൽ എത്തണം. എങ്ങനെ എവിടെ എത്തണമെന്നു ഓരോകുട്ടിക്കും നല്ല നിശ്ചയമുണ്ടായിരിക്കും. ഓരോ ചലനവും പട്ടാളമുറയിലും കണിശത്തിലും ചൊടിയോടും ഒച്ചയില്ലാതേയും ചെയ്യപ്പെടുന്നു. ശബ്ദബഹളം ഉള്ള ദിക്കിൽ ഗൗരവമായ ജോലികൾ ഒന്നും ചെയ്വാൻ കഴികയില്ല എന്നുള്ളത് ഇംഗ്ലണ്ടിൽ ഒരു സിദ്ധാന്തമായ തത്വമാകുന്നു. എവിടെ എപ്പോഴെല്ലാം നിശ്ശബ്ദത ദീക്ഷിക്കണമെന്നു കുട്ടികൾ എളുപ്പം പഠിക്കുന്നു. മന്ദത കാണിക്കയൊ ഒച്ച കൂട്ടുകയൊ ചെയ്തു ഈ ഉത്തമതത്വത്തേ ലംഘനം ചെയ്യുന്ന കുട്ടികൾ ശിക്ഷിക്കപ്പെടും. പഠിത്തത്തിന്റെ ഇടയ്ക്കുള്ള സമയത്തും ക്ലാസിലിരുന്നു പഠിക്കുകയൊ വല്ല സാഹിത്യഗ്രന്ഥത്തിൽനിന്നും ചില ഖണ്ഡികകൾ പകൎത്തുകയൊ ആയിരിക്കും അതിനുള്ള സാധാരണശിക്ഷ. ഒടുവിൽ പറഞ്ഞതു ഇംഗ്ലണ്ടിൽ വളരെ പ്രചാരമുള്ള ശിക്ഷയാണ്. ഇതു വാധ്യാന്മാൎക്കു പ്രിയപ്പെട്ട ഒന്നാണെങ്കിലും കുട്ടികൾക്കു സങ്കടകരമായതാണ്. ഷേക്സ്പിയരുടെയോ ടെന്നിസന്റെയൊ കാവ്യങ്ങളിൽ നിന്നു നൂറോ ഇരുനൂറൊ വരി ഒരുദിക്കിൽ കുത്തിയിരുന്നു് എഴുതുന്നതിനേക്കാൾ കൂട്ടുകാരുമായി ചേൎന്നു കളിക്കുകയായിരിക്കുമല്ലൊ അവൎക്കു ഇഷ്ടം.

ക്രമദീക്ഷയെ രക്ഷിക്കുന്നതിനായി നാലു അദ്ധ്യാപികമാരും നാലു അദ്ധ്യാപകന്മാരും അവരവരുടെ ക്ലാസ്സിന്റെ മുമ്പിൽ തയ്യാറായി നില്ക്കും.

കായികവ്യായാമങ്ങൾ പഠിപ്പിക്കുന്നതിന് ആഴ്ചതോറും ഒരു അദ്ധ്യാപികയേയും ഒരു അദ്ധ്യാപകനേയും തിരിഞ്ഞെടുക്കും. കുട്ടികൾ വരിയായി നില്ക്കുമ്പോൾ കൈ പൊക്കുക, മുട്ടു മടക്കുക മുതലായ ചില ലഘുവ്യായാമങ്ങൾ ചെയ്യിക്കും. ഈ വക വ്യായാമങ്ങൾ ശരീരത്തിനു ചില ഗുണങ്ങൾ ചെയ്യുന്നുണ്ടാവും. എന്നാൽ വരുതികളെ അനുസരിക്കാനും ഓരോ പ്രവൃത്തികളിലും ഏകാഗ്രമായ ശ്രദ്ധവയ്ക്കാനും അവയിൽ നിന്നു കുട്ടികൾക്ക് ഉണ്ടാകുന്ന പരിശീലനം ആണു പ്രധാനപ്പെട്ട ഗുണം. അല്പം മുമ്പേ ഓരോ കുട്ടിയും അവനവന്റെ ആഗ്രഹം പോലെ വിനോദിക്ക ആയിരുന്നല്ലൊ. ഇപ്പോഴാകട്ടെ, താറുമാറുകളും കോലാഹലങ്ങളും നിന്ന് എല്ലാം ക്രമത്തിലായി, ഓരോരുത്തനും മുറയ്ക്കുള്ള പാഠത്തിന് തയ്യാറായിക്കഴിഞ്ഞു.

ഒരു അടയാളം കാണിക്കുമ്പോൾ കുട്ടികൾ വരിവരിയായി വിസ്തൃതമായ ക്ലോക്കുറൂമിലേക്കു പോകുന്നു. പാഠശാലയുടെ നടുക്കുള്ള ശാലയിൽ പിയാനോ എന്ന വാദ്യവിശേഷത്തിന്റെ മുമ്പിൽ ഇരിക്കുന്ന ഹെഡ്മാസ്റ്റർ ഒരു മാച്ചിങ്ങ് (പട്ടാളക്കാർ നടക്കുന്നതുപോലെ അണിനടക്കുക.) ഗാനം അതിൽ വായിക്കുന്നതു വരെ അവർ അവിടെ നില്ക്കുന്നു. അതു തുടങ്ങിയാലുടനെ ഗാനത്തിന്റെ താളക്രമത്തിനു ഓരോ അണിയും ക്ലാസ്ക്രമം അനുസരിച്ച് ഹാളിലേക്ക് ചെന്ന് നിരന്നു നില്ക്കുന്നു. എല്ലാം ചൊടിയോടും നിശ്ശബ്ദമായും ചെയ്യപ്പെടുന്നു. ഉടനെ ഓരോ ക്ലാസിലേയും ചുമതലപ്പെട്ട വിദ്യാത്ഥികൾ മുഖാന്തിരം ഹിംബുക്കു (കീത്തനപ്പുസ്തകം) കളുടെ പ്രതികൾ എല്ലാവിദ്യാത്ഥികൾക്കും കൊടുക്കുന്നു. ഹെഡ്മാസ്റ്റർ അന്നു പാടേണ്ട കീത്തനത്തിന്റെ നമ്പർ കുട്ടികളെ അറിയിക്കുകയും അതു അദ്ദേഹം പിയാനോവിൽ വായിക്കയും ചെയ്യുന്നു. അപ്പോൾ എല്ലാവരും കൂടി ഉറച്ചു പാടുന്നു. ഇംഗ്ലീഷുകാർ സംഗീതത്തിൽ ആസക്തിയുള്ള ഒരു ജനവഗ്ഗമാണ്. സംഗീതാസക്തിയുള്ള അത്ര വളരെ ശിശുക്കൾ ഉത്സാഹത്തോടെ പാടുന്നതു കേൾക്കുക അത്യന്തം രസകരമത്രെ. കീത്തനങ്ങൾ മതസംബന്ധമായവയാണ്. കുട്ടികൾ, ഏററവും ചെറിയ കുട്ടികൾ പോലും, ഉചിതമായ ഭക്ത്യാദരങ്ങളോടുകൂടിയാണ് അവ പാടുന്നതു്. ഈ സ്തോത്രഗാനം ആദ്യം കേൾക്കുന്ന ഏതൊരുത്തനും ആഹ്ലാദകരമായ ആശ്ചയ്യം ഉണ്ടാവാതിരിക്കയില്ല. കീത്തനഗാനം കഴിഞ്ഞാൽ, 'ലോർഡ്സ്പ്രെയർ' എന്ന സ്തോത്രം വേണ്ട ഭക്തിയോടെ ചൊല്ലുന്നു. അനന്തരം കീത്തനപ്പുസ്തകങ്ങൾ ചുമതലക്കാരായ അതേ കുട്ടികൾ തന്നെ തിരിയെ വാങ്ങി വയ്ക്കുന്നു.

'ചുമതലപ്പെട്ട കുട്ടികൾ' എന്നു പറഞ്ഞതു് ആരാണെന്ന് ഇവിടെ വിവരിക്കാം. ഒരു ഇംഗ്ലീഷ്സ്കൂളിന്റെ ഏററവും ഉയന്ന സീനിയർ ക്ലാ

സിൽ ഒരു 'പ്രീഫെക്ട' (തലവൻ) സംഘം രൂപവല്ക്കരിക്കുന്നു. (പണ്ടത്തെ എഴുത്തുപള്ളികളിലെ 'ചട്ടമ്പിമാരുടെ സ്ഥാനമാണ് ഇവൎക്കുള്ളതു്' എന്നു തോന്നുന്നു). ഈ പ്രീഫെക്ടർമാർ ക്ലാസിലേയ്ക്കു് ഏററവും നല്ല സ്വഭാവത്തിനും നടത്തയ്ക്കും പേരുകേട്ട ആൺകുട്ടികളും പെൺകുട്ടികളും ആയിരിക്കും. വാദ്ധ്യാരാണ് അവരെ തിരഞ്ഞെടുക്കുന്നതു്; നാലുമുതൽ ആറുവരെ പ്രീഫെക്ട്മാരെയാണ് നിയമിക്കുക; ഇവർ ജോടിയായിട്ടാണ് ജോലി നോക്കുന്നതു്. രണ്ടു പേർ ഒരാഴ്ചയിൽ, വേറെ രണ്ടു പേർ അടുത്ത ആഴ്ചയിൽ, ഇങ്ങനെ മുറയ്ക്കു തുടൎന്നു പോകുന്നു. ദിവസംതോറും ഓരോ ക്ലാസിലും പോയി ഹാജരാകയോ അഥവാ ഹാജരാകാതിരിക്കയോ ചെയ്യുന്ന കുട്ടികളുടെ സംഖ്യ കുറിച്ചെടുക്കുക, പാഠങ്ങളുടെ ഇടക്കുള്ള ഒഴിവുസമയങ്ങളിൽ ക്ലോക്കുറൂമിൽ നിന്നുംകൊണ്ടു പള്ളിക്കൂടത്തിനകത്തുനിന്നോ പുറത്തുനിന്നോ കുട്ടികൾ കളിസ്ഥലത്തേയ്ക്കു ഓടാതെ നോക്കുക, താമസിച്ചു വരുന്ന കുട്ടികളുടെ പേർ എഴുതി എടുക്കുക, അവൎക്കു് 'ഇംമ്പോസിഷൻ' (പുസ്തകങ്ങളിൽ നിന്നും ഒരു ഭാഗം പകത്തി എഴുതുക) ഇടുക, ഹെഡ്മാസ്റ്ററുടെ ആജ്ഞ അനുസരിച്ചു പ്രത്യേകാവസരങ്ങളിൽ കുട്ടികൾ ഹാളിൽ യോഗം കൂടണമെങ്കിൽ ആ വിവരം അവരെ അറിയിക്കുക, ഓരോ പീരിയേഡിന്റേയും (പാഠസമയം) അവസാനത്തിലും വയ്ക്കിട്ട് പാഠാവസാനത്തിലും മണി അടിയ്ക്കുക, ഇങ്ങനെയുള്ള ചുമതലപ്പെട്ട ജോലികളാണ് അവൎക്കു് നൽകപ്പെടുന്നതു്. അതിനാൽ ഒരു പ്രീഫെക്ടിന്റെ സ്ഥാനം ബഹുമാന്യവും കുട്ടികൾ ഏററവും ആശിക്കുന്നതും ആയ ഒന്നാണെന്നു പ്രത്യക്ഷമാണല്ലൊ. പ്രീഫെക്ട് പൂൎണ്ണമനസ്സോടെ വേലചെയ്യുന്നു. അവന്റെയോ അവളുടേയോ മുദ്രാവക്യാ "സേവനം" ആണ്. പ്രീഫെക്ട് എന്നു 'കൊത്തിയിട്ടുള്ള ഒരു ബാഡ്ജ്' അവർ ധരിക്കുന്നു. 'തെററു പററുക' മനുഷ്യസാധാരണമാണെന്നു പറയാറുണ്ട്. ഒരു പ്രീഫെക്ടിന് തെററു പററിയാൽ അയാളെ ഉടൻ വേലയിൽ നിന്നും മാററുന്നതാണ്. അതു് അവൎക്കു എത്ര മാനക്കേടു വരുത്തുന്നതാണെന്നു പറയേണ്ടതില്ലല്ലൊ

പ്രീഫെക്ടർമാൎക്കുപുറമെ 'മാണിട്ടർമാർ' എന്നൊരു തരം ഉദ്യോഗസ്ഥന്മാരുണ്ട്. ഇവർ മുട്ടയ്ക്കകത്തുള്ള അല്ലെങ്കിൽ ഗൎഭത്തിൽ കിടക്കുന്ന പ്രീഫെക്ടർമാരത്രെ. സ്കൂളിലുള്ള ഓരോ ക്ലാസിലും അതിലെ വാദ്ധ്യാർ യോഗ്യരായ കുട്ടികളെ മാണിട്ടർമാരായി നിയമിക്കുന്നു അവൎക്കു നൽകപ്പെടുന്നതു് അതാതു ക്ലാസിൽ ചെയ്യപ്പെടേണ്ട ജോലികൾമാത്രമാണ്. വാദ്ധ്യാരുടെ ആജ്ഞ അനുസരിച്ച് ക്ലാസുമുറിയിലെ ജനലുകൾ അടയ്ക്കുകയൊ തുറക്കുകയോ ചെയ്യുക, പൂത്തട്ടുകൾ പരിചരിക്കുക, മഷിക്കുപ്പികളിൽ മഷി ഒഴിക്കുക, പെൻസിൽ വെട്ടുക, ബോർഡുകൾ തുടയ്ക്കുക, എക്സർ

സൈസ് പുസ്തകങ്ങൾ വാങ്ങുകയും തിരിയെ കൊടുക്കയും ചെയ്ക, തൽക്കാലത്തേയ്ക്കു വാധ്യാർ ക്ലാസിലില്ലാത്ത സമയങ്ങളിൽ വ്യവസ്ഥിതി പാലിക്കുക, ഇതൊക്കെയാകുന്നു അവരുടെ കൃത്യങ്ങൾ. ഈ പ്രീഫെക്ട്മാരേയും മാണിട്ടർമാരേയും പാഠശാലാധികാരികളുടെ പ്രതിനിധികൾ എന്ന നിലയിൽ അനുസരിക്കാൻ കുട്ടികൾ പഠിക്കുന്നു. ക്രമപ്രകാരം നിയമിക്കപ്പെട്ടിട്ടുള്ള ഈ "അസിസ്റ്റൻറന്മാരുടെ" അധികാരങ്ങളെ അവഗണിക്കയൊ നിന്ദിക്കയൊ ചെയ്താൽ നല്ല ശിക്ഷ കിട്ടുമെന്ന് അവൎക്കറിയാം. അധ്യാപകന് മാണിട്ടർമാരേ മാറിനിയമിക്കാം. ഈ ഏൎപ്പാട്, അതിലുൾപ്പെട്ട എല്ലാവൎക്കും ഉപകാരപ്രദമാണ്. പ്രീഫെക്ടർമാൎക്കും മാണിട്ടർമാൎക്കും സേവനത്തിനും ഭരണത്തിനും പരിശീലനം ലഭിക്കുന്നു. കുട്ടികൾ അധികാരത്തെ ആദരിക്കുന്നതിന് പഠിക്കുന്നു. ഇതു് ഇംഗ്ലണ്ടിലെ സ്കൂൾജീവിതത്തിൻെറ വളരെ പ്രധാനപ്പെട്ട ഒരു ഫലമാകുന്നു.

ഇനിയും അദ്ധ്യയനാരംഭത്തെക്കുറിച്ചു വീണ്ടും തുടങ്ങാം. കീൎത്തന പുസ്തകങ്ങൾ പ്രീഫെക്ടർമാരെ ഏല്പിച്ചാൽ ഉടൻ കുട്ടികൾ അവരവരുടെ ക്ലാസുകളിലേയ്ക്കു സെൻട്രൽഹാളിൽനിന്നും പലവഴിയായി അണിനടക്കാൻ തയ്യാറാകുന്നു. ഹെഡ്മാസ്റ്റർ അതിനുള്ള സങ്കേതം കാണിക്കുകയും പിയാനോയിൽ ഒരു ഉത്തേജകമായ 'ഭടയക്രമണ' ഗാനം വായിക്കയും ചെയ്യുന്നു. കുട്ടികൾ അണിനടന്നുപോകുന്നതു ഏററവും ഹൃദയംഗമമായ ഒരു കാഴ്ചയത്രെ. അവർ പരിപൂൎണ്ണ 'ലയത്തിൽ' നടക്കുന്നു. യാനഗീതം വായിക്കുന്നതുകൊണ്ടു് താളമൊപ്പിച്ചുനടക്കാനും പട്ടാളക്കാരേപ്പോലെ ചുവടുകൾ വയ്ക്കാനും അവൎക്ക് ലാഘവം സിദ്ധിക്കുന്നു. ഇംഗ്ലീഷ്ബാലികാബാലന്മാൎക്ക് ഇതെല്ലാം വളരെ പ്രിയപ്പെട്ടവയാണ് ബായ്സ്കൗട്ട് ഗേൾഗൈഡ്സ് മുതലായ സംഘടനാപ്രസ്ഥാനങ്ങൾ അവരുടെ ഇടയിൽ വളരെ പ്രിയങ്കരങ്ങളായിതീരുന്നതിനുള്ള കാരണം എന്താണു ഇതെല്ലാമാണ്.

രാവിലത്തെ ഈ പ്രവൎത്തനങ്ങൾ 10 മിനിട്ടുകൊണ്ടവസാനിക്കുന്നു.

അനന്തരം ജോലി ആരംഭിക്കയായി, കുട്ടികൾ ക്ലാസുകളിൽചെന്നു അവരവരുടെ സ്ഥാനങ്ങളിൽ നില്ക്കുകയും അവരുടെ നായകൻ ഇരിക്കാൻപറയുമ്പോൾ ഇരിക്കയും ചെയ്യുന്നു. സാധാരണയായി ഒരു ക്ലാസിലെകുട്ടികളുടെ സംഖ്യ ആൺകുട്ടികളും പെൺകുട്ടികളും ഉൾപ്പെടെ 45 ആയിരിക്കും.

വാദ്ധ്യാർ പിന്നീടു ഹാജർപുസ്തകങ്ങളിൽ ഹാജർ അടയാളപ്പെടുത്തുന്നു. അരമണിക്കൂർവരെ താമസിച്ചുവരുന്ന കുട്ടികളെ അവരുടെ താമസത്തിനുള്ള കാരണം തൃപ്തികരമാണെങ്കിൽ ഹാജർ വയ്ക്കും. ഈ ഹാജർ, കുട്ടികൾക്കും സ്കൂളിനും വളരെ പ്രാധാന്യമുള്ളതാകുന്നു.

രണ്ടുമിനിട്ടുകൊണ്ടു ഹാജർവയ്പ്പ് അവസാനിക്കും. അതുകഴിഞ്ഞു് ഒൻപതര മണിവരെ മതപാഠം നൽകപ്പെടുന്നു. അതിന് ഇത്ര കുറച്ചേ സമയം അനുവദിച്ചിട്ടുള്ളു എങ്കിലും ആ സമയംകൊണ്ടു വളരെയൊക്കെ പഠിപ്പിക്കും ഈ വിഷയത്തിൽ ആണ്ടുതോറും പരീക്ഷയുണ്ട്. പ്രമാണപ്പെട്ട ആളുകൾ—അധികവും പുരോഹിതന്മാർ—ആയിരിക്കും ഈ പരീക്ഷ നടത്തുന്നതു്.

ഒരു ഇംഗ്ലീഷ്സ്കൂൾ സാധ്യായദിവസം പലേ സമയദൈർഘ്യത്തിൽ പീരീഡുകളായി ഭാഗിക്കപ്പെട്ടിരിക്കുന്നു. ചിലതിനു 30 മിനിട്ടും ചിലതിനു് 40 മിനിട്ടും ആയിരിക്കും സമയം ടയിംടേബിളുകളെ (പാഠസമയവിവരപ്പട്ടിക) കണിശത്തിന് അനുവർത്തിക്കേണ്ടതു് അത്ര പ്രധാനമായ ഒരു സംഗതിയാണ്. അല്ലെങ്കിൽ ഒരു ക്ലാസ് സമയത്തിലധികം വച്ചുകൊണ്ടിരിക്കേണ്ടിവന്നാൽ, ഉടനേ മററുക്ലാസുകളിലേ ജോലിയെല്ലാം കുഴപ്പത്തിൽ വീഴും; അതുപോലെയാണ് സമയം ക്ലിപ്തം ചെയ്തിരിക്കുന്നതു്. പാഠങ്ങളും അവയ്ക്കുള്ള സമയങ്ങളും ഓരോ ദിവസവും മാറിയിരിക്കത്തക്കവണ്ണമാണ് ടയിംടേബിൾ ഉണ്ടാക്കുന്നതു്. കുട്ടികൾക്ക് ടയിംടേബിളിലേ ചിട്ട നല്ല നിശ്ചയമായിരിക്കും. അതുകൊണ്ടു് ഒരോ വിഷയങ്ങൾക്കും മുൻകൂട്ടി തയ്യാറായിരിക്കാൻ അവക്ക് കഴിയുന്നു. മതപാഠം, കണക്ക്, ഇംഗ്ലീഷ്, പ്രകൃതിപാഠം, സയൻസ്, മാത്തമാററിക്സ്, കലകൾ, സംഗീതം, ചരിത്രം, ഭൂമിശാസ്ത്രം, ആൺകുട്ടികൾക്ക് മരപ്പണി, പെൺകുട്ടികൾക്ക് സൂചിപ്പണി, ഇവയാണ് സാധാരണയുള്ള വിഷയങ്ങൾ. ഇംഗ്ലൂഷ്പാഠം ആ പേരുകൊണ്ടു് മനസ്സിലാവുന്നതിലധികം വിസ്തൃതമാണ്. പദ്യം, വാക്യരചന, ഉപന്യാസമെഴുത്ത്, വ്യാകരണം മുതലായ പലേ സജാതീയവിഷയങ്ങളും അതിൽ ഉൾപ്പെടുന്നു.

ഡ്രായിങ്ങിന് ഒഴികെ പെൻസിൽ വളരെ അപൂർവ്വമായേ ഉപയോഗിക്കാറുള്ളു. അതുകൊണ്ടു കുട്ടിക്കാലംമുതല്ക്കേ പേനയും മഷിയും ഉപയോഗിക്കുന്നതിനു കുട്ടികൾക്കു പരിചയമുണ്ടാകുന്നു. കണക്കുകൾ ചെയ്തു് ആശ്ചര്യംതോന്നത്തക്കവിധം ഭംഗിയായി പുസ്തകത്തിൽ എഴുതിവയ്ക്കാൻ കുട്ടികൾക്കു കഴിയും. എന്നാൽ സ്കോട്ട്ലണ്ടിൽ വേഗം എഴുതേണ്ട എക്സർസൈസുകൾ ജാട്ടേഴ്സ് അല്ലെങ്കിൽ റഫ്‌വർക്ക് ബുക്കുകളിൽ പെൻസിൽകൊണ്ടു് എഴുതുകയാണ് പതിവ്. വൃത്തിയായിവയ്ക്കേണ്ട ബുക്കുവക്കുകൾക്കാണ് അധികവും പേന ഉപയോഗിക്കുക. സ്കോട്ട്ലണ്ടിലെ ഈ സമ്പ്രദായം വളരെഅധികം വേഗം ജോലിചെയ്യുന്നതിന് കുട്ടികളെ പ്രാപ്തരാക്കുന്നതിനാൽ പാഠഭാഗം അധികം തീർക്കുന്നതിനും അധികം അഭ്യാസങ്ങൾ ചെയ്യിപ്പിക്കുന്നതിനും വാദ്ധ്യാക്ക് സാധിക്കുന്നു.

പതിവായി പാഠങ്ങളുടെ ഇടയ്ക്കു് രണ്ടു ഇളവുസമയമാണു് ഉള്ള തു്. അവ ഉച്ചയ്ക്കുമുമ്പ് 11 മണി കഴിഞ്ഞു 10 മിനിട്ടുനേരവും ഉച്ചയ്ക്കു മേൽ 3 മണി കഴിഞ്ഞു 5 മിനിട്ടുനേരവും ആകുന്നു. കുട്ടികൾ പുറത്തേയ്ക്കു പോകുന്നതും അകത്തേയ്ക്കു വരുന്നതും മുൻപു് വിവരിച്ചപോലെ അണ യായിട്ടാണു്. എന്നാൽ അപ്പോൾ പിയാനോയിൽ യാനഗീതം വായിക്ക പ്പെടുന്നില്ല. അതില്ലെന്നുവച്ചു നടപ്പിലുംമററും യാതൊരു ക്രമത്തെററും കു ഴപ്പവും സംഭവിക്കുന്നതല്ല. എല്ലാം പട്ടാളക്കണിശത്തിനുതന്നെ നടക്കും. ഉദാഹരണത്തിനു രണ്ടുക്ലാസുകളിലെ കുട്ടികൾ യദൃച്ഛയാ കൂട്ടിമുട്ടുന്നതാ യാൽ സഹജരീതിയിൽ ഒന്നു മറെറാന്നിനു വഴിമാറികൊടുക്കുന്നതാണു്.

ഈ ചെറിയ ഇളവുസമയങ്ങൾ കുട്ടികൾക്കും വാദ്ധ്യാന്മാൎക്കും വി ശ്രമപ്രദങ്ങളാണു്. അപ്പോൾ കുട്ടികൾ അതാതുകാലത്തെ വിനോദങ്ങ ളിൽ ഏപ്പെടുന്നു. മിതമായ വിധത്തിലുള്ള കളികളല്ലാതെ വലിയ ബഹള മുള്ള കൎക്കശങ്ങളായ കളികൾ അനുവദിക്കപ്പെടുന്നതല്ല. ആഴ്ചതോറും ഒരു അദ്ധ്യാപകനും ഒരു അദ്ധ്യാപികയും കളികളുടെ മേൽനോട്ടത്തിനു നിയമി ക്കപ്പെടുന്നു. അവർ കളിസ്ഥലത്തു് ഉണ്ടായിരിക്കും. വല്ല വീഴ്ചയൊ കൂ ട്ടിമുട്ടലൊ മറേറാ കൊണ്ടു മുറിവൊ ചതവൊ ഉളുക്കൊ മറേറാ കുട്ടികൾക്കു ഉണ്ടായാൽ പ്രഥമശുശ്രൂഷ ചെയ്യുന്നതിനു് ആവശ്യമുള്ള സാമാനങ്ങളും അവിടെ തയ്യാറുണ്ടായിരിക്കും. എന്നാൽ, കുട്ടികളുടെ നല്ല ബുദ്ധിയും സൽസ്വഭാവവും കൊണ്ടു് അവ ഉപയോഗിക്കേണ്ട ആവശ്യം മിക്കവാറും ഉണ്ടാകാറില്ല. രാവിലത്തേപ്പോലെ ഈ ഇളവുസമയങ്ങളുടെ ഒടുവിലും രണ്ടു പ്രാവശ്യം വിസിൽ വിളിക്കുന്നു. അവയിൽ ആദ്യത്തേതു കളിനി ൎത്തി ക്ലാസിലേയ്ക്കു പോകാനുള്ള സമയമടുത്തു എന്നു കുട്ടികളെ അറിയി ക്കാനുള്ളതാണു്. അതു വ്യവസ്ഥിതിയ്ക്കു് (ഡിസിപ്ലിൻ) ഉപകരിക്കുന്നു. വ്യവസ്ഥിതിയില്ലാത്ത പാഠശാല ചോറില്ലാതെ കറിമാത്രമുള്ള ഊണുപോ ലെയാകുന്നു. നിങ്ങൾ എന്തു കളിയിൽ ഏപ്പെട്ടിരുന്നാലും കൊള്ളാം, ക ളിസ്ഥലത്തിന്റെ ഏതുഭാഗത്തു നിങ്ങൾ നിന്നാലും കൊള്ളാം, ഒന്നാമ ത്തെ വിസിൽവിളി കേൾക്കുമ്പോൾ നിങ്ങൾ ശരിക്കു നിവൎന്നു് അനങ്ങാ തെ തയ്യാറായി നില്ക്കയും രണ്ടാമത്തെ വിളി കേട്ടാലുടനെ നിങ്ങളുടെ അ ണിയിൽ ചേരുകയും ചെയ്യണം. ആദ്യത്തെ വിസിൽവിളി കഴിഞ്ഞാൽ തമ്മിൽ സംസാരിച്ചോ മററുവിധത്തിലൊ വല്ല ശബ്ദവും ഉണ്ടാക്കുക നിർ ബ്ബന്ധമായി നിരോധിക്കപ്പെട്ടിരിക്കുന്നു.

പന്ത്രണ്ടുമണിക്കു മദ്ധ്യാഹ്നഭക്ഷണത്തിനായി സ്കൂൾ വിടുന്നു. ഈ ഒഴിവുസമയം രണ്ടുമണിവരെയാണു്. കുട്ടികളിൽ പലരും ദൂരെ താമസിക്കു ന്നവരായതുകൊണ്ടു് അവിടെ ചെന്നു ഭക്ഷണം കഴിച്ചു തിരിയെ എത്തുന്ന

തിന് ഇത്രയും സമയം വേണ്ടിവരും. ചിലർ നടന്നും ചിലർ സൈക്കളിലും ചിലർ ട്രാംകാറിലും ബസ്സിലും കയറിയും ആണ പോയ്യരുന്നത്. വാദ്ധ്യാന്മാർ ഈ മദ്ധ്യാഹ്ന ഒഴിവുസമയത്തും പാഠസമയം കഴിഞ്ഞും അധികം കിട്ടുന്ന സമയത്ത് എക്സർസൈസ് പുസ്തകങ്ങൾ തിരുത്തുകയൊ മററു സ്കൂൾ ജോലികൾ ചെയ്തുകൊണ്ടിരിക്കയൊ ചെയ്യും. തിരുത്തുന്നതു ചുവന്ന മഷികൊണ്ടായിരിക്കണം. ആർട്ട്ക്ലാസുകളിൽ ഡ്രായിങ്ങിനല്ലാതെ നിറമുള്ള പെൻസിലുകൾ ഉപയോഗിക്കാറില്ല.

എക്സർസൈസ് പുസ്തകങ്ങൾ മടക്കി കിട്ടാൻ കുട്ടികൾ അത്യാശയോടെ കാത്തിരിക്കുന്നു. അവർ ചെയ്ത എക്സർസൈസുകൾക്ക് നൽകപ്പെട്ട മാർക്കുകൾ അറിയുന്നതിന് അവർക്കു സദാ ആഗ്രഹവും ഉല്കണ്ഠയും ഉണ്ടായിരിക്ക സ്വാഭാവികമാണല്ലൊ. ആ മാർക്കുകൾ അവർക്ക് വിലയേറിയവയാണ്. സാമാന്യങ്ങളായ തെററുകളെക്കുറിച്ച് അദ്ധ്യാപകൻ ക്ലാസിൽവച്ചു ഒന്നിച്ചു യുക്തിവാദംചെയ്തു വിദ്യാർത്ഥികളെ മനസ്സിലാക്കും. ബുദ്ധിക്കുറവുകൊണ്ടും താല്പര്യക്കുറവുകൊണ്ടും പിന്നിൽ നില്ക്കുന്ന കുട്ടികൾക്ക് അദ്ധ്യാപകർ ഓരോരുത്തർക്കും കഴിയുന്ന സഹായം എല്ലാം പ്രത്യേകം ചെയ്തുകൊടുക്കും.

പഠിത്തത്തിൽ മുൻനില്ക്കുന്നതിനു കുട്ടികൾ തമ്മിൽ വിശേഷിച്ചു ആൺകുട്ടികളും പെൺകുട്ടികളും തമ്മിൽ നിശിതമായ മത്സരം ഉണ്ട്. ഈ മത്സരം അവരുടെ സാമർത്ഥ്യം വെളിപ്പെടുന്നതിന് ഉപയോഗപ്പെടുന്നു. ഓരോ ക്വാർട്ടർതോറും പരീക്ഷകൾ ഉണ്ട്. അവയ്ക്കു ചോദ്യക്കടലാസുകൾ ഹെഡ്മാസ്റ്റർ തയ്യാറാക്കുകയും ക്ലാസ്സ് വാദ്ധ്യാന്മാർ ഉത്തരക്കടലാസുകൾ പരിശോധിച്ചു യോഗ്യതാനുസരണം മാർക്കുകൾ കൊടുക്കയും ചെയ്യുന്നു. ഈ മാർക്കുകൾ പിന്നീട് റിപ്പോർട്ടുബുക്കിൽ പതിക്കുന്നു. അതിനോടുകൂടി നല്ല മാർക്കുവാങ്ങിയവരെ അനുമോദിച്ചും മോശക്കാരെ കൂടുതൽ ജോലിചെയ്തു നന്നാക്കുന്നതിന് അനുശാസിച്ചും അദ്ധ്യാപകൻ ഓരോ റിമാർക്കുകളും എഴുതുന്നു. ഓരോ വിഷയത്തിലും കുട്ടികളുടെ നിലയും അതിനുള്ള മാർക്കുകളോടുകൂടി കാണിക്കപ്പെടുന്നതാണ്. ഒടുക്കം ഓരോ കുട്ടിയുടേയും മാർക്കുകളുടെ ആകത്തുക കണ്ട് അവനു ക്ലാസ്സിലെ സ്ഥാനം നിർണ്ണയിക്കപ്പെടുന്നു. ഈ സമ്പ്രദായം കുട്ടികളുടെ ശ്രദ്ധാശാന്തിയെ ഉത്തേജനം ചെയ്കയും അവരിൽ മത്സരിച്ചു ജയം നേടാനുള്ള ഉത്സാഹം ഉദിപ്പിക്കയും ചെയ്യുന്നു. സാധാരണ ക്ലാസിൽ ഉയന്ന മാർക്കു വങ്ങുന്നവർ പരീക്ഷകളിൽ പ്രതീക്ഷിക്കുന്നിടത്തോളം ഉയന്നപദരായിരുന്നേയ്ക്കാം. അതുകൊണ്ട് താരതമ്യേന മന്ദബുദ്ധിയോ മണ്ടനോ ആയവനും അസൂയപ്പെടാത്ത അവന്റെ പ്ലേസിൽനിന്നും മേല്പോട്ടു നീങ്ങുന്നതിന് അവസരം കിട്ടിയേക്കാം.

മേല്പറഞ്ഞ റിപ്പോർട്ടുകൾ ഹെഡ്മാസ്റ്റർ പരിശോധിച്ചു് ആവശ്യമുള്ള ഭേദഗതികൾ ചെയ്തതിനുശേഷം, സ്വന്തം റിമാർക്കുകളോടുകൂടി അച്ഛനമ്മമാർക്ക് അയച്ചുകൊടുക്കുന്നു. അതാതു ടെറമിലെ ഹാജരും, നല്ല നടത്തയ്ക്കുള്ള മാർക്കുംകൂടി അതിൽ കാണിച്ചിരിക്കും.

ഈ റിപ്പോർട്ടു പാഠശാലാജീവിതത്തിൽ വളരെ പ്രധാനപ്പെട്ട ഒരു ഭാഗമായി ഗണിക്കപ്പെടുന്നു. അച്ഛനമ്മമാർ കുട്ടികളുടെ അഭ്യുദയത്തിൽ സജീവമായ താല്പര്യം കൈക്കൊൾകയും അവരുടെ വിദ്യാഭ്യാസാഭിവൃദ്ധിയിൽ തങ്ങൾക്കു കഴിവുള്ളതെല്ലാം ചെയ്കയും ചെയ്യുന്നു. തങ്ങളുടെ പുത്രന്മാരും പുത്രിമാരും അവർക്കു നൽകപ്പെട്ടിട്ടുള്ള സന്ദർഭങ്ങളെ വേണ്ടവണ്ണം ഉപയോഗിച്ചു ഗുണപ്പെടുന്നതു കാണാൻ അവർക്കു് ആഗ്രഹമുണ്ട്. അത്രത്തോളം അവർ, സ്വാനുഭവംകൊണ്ടായിരിക്കാം. ഗ്രഹിച്ചിരിക്കും. ഇംഗ്ലണ്ടിൽ വിദ്യാഭ്യാസം സൗജന്യമാണെന്നു മുൻപു പറഞ്ഞിട്ടുണ്ടെങ്കിലും കാര്യത്തിൽ അങ്ങനെയല്ല. വരി, കരം മുതലായവയാൽ വിദ്യാഭ്യാസത്തിനുള്ള വ്യയത്തിൽ ഒരു ഭാഗം അവർ കൊടുക്കുന്നുണ്ട്.

താണ ക്ലാസുകളിൽ ഗൃഹപാഠങ്ങൾ നിർബന്ധിക്കപ്പെടുന്നില്ല. എന്നാൽ കുട്ടികൾ ഉയന്ന ക്ലാസുകളിൽ ചെല്ലുമ്പോൾ ഗൃഹത്തിലും അവർ പഠിക്കേണ്ടതാണ്. ഉല്ക്കർഷേച്ഛയുള്ള ഒരു കുട്ടി, പ്രാരംഭഘട്ടങ്ങളിൽ തന്നെ ഗൃഹപാഠങ്ങൾ കൊടുക്കുന്നതിന് അദ്ധ്യാപകനോടു് ആവശ്യപ്പെടും. ഓരോ കുട്ടിക്കും പ്രത്യേകം സഹായം ചെയ്തുകൊടുക്കാൻ വാദ്ധ്യാന്മാർക്കു് ഇപ്പോഴത്തെ സമ്പ്രദായം അനുസരിച്ചു സമയം കിട്ടുന്നതല്ല. എന്നാൽ താല്പര്യമുള്ള കുട്ടികൾ അദ്ധ്യാപകനോടു ഗൃഹപാഠങ്ങൾ വാങ്ങി വീട്ടിൽവച്ചും പഠിക്കും. അവർക്കു ഭാവിനന്മയ്ക്കു് അതു കാരണമായിത്തീരുകയും ചെയ്യും.

സ്കാട്ട്ലണ്ടിൽ കുട്ടികൾ ആദ്യഘട്ടം മുതല്ക്കു പിറേറന്നാളത്തെ പാഠത്തിനു തലേന്നാൾ ഗൃഹത്തിൽവച്ചു തയ്യാറാവും. മേലോട്ടു പോകുന്തോറും ഗൃഹപാഠങ്ങൾ, പ്രധാനമായി ഇംഗ്ലീഷിലും മാത്തമാററിക്സിലും, കൂട്ടും. അഭിവൃദ്ധിക്കു് അവർക്കു വലിയ ആഗ്രഹമുണ്ടു്. അതുകൊണ്ടു പരാജയം ദുർല്ലഭമാണു്.

പ്രാഥമികപാഠപദ്ധതി കഴിയുന്നതുവരെ ഇംഗ്ലീഷ്സ്കൂളുകളിൽ രണ്ടാംഭാഷ പഠിപ്പിക്കയില്ല. ഫ്രെഞ്ച്, ലാററിൻ, ഗ്രീക്ക്, ജമ്മൻ ഇവയാണു പഠിപ്പിക്കപ്പെടുന്ന രണ്ടാംഭാഷകൾ. രണ്ടാംഭാഷ പഠിപ്പിക്കാൻ തുടങ്ങുമ്പോഴയ്ക്കു കുട്ടികൾക്കു മിക്കവാറും പന്ത്രണ്ടു വയസ്സു കഴിഞ്ഞിരിക്കും. ഒരു അന്യഭാഷ പഠിക്കാൻ പൊതുവെ കുട്ടികൾ പ്രാവീണ്യം കാണി

ക്കുന്നു. കൂടിയ ക്ലാസുകളിൽ ഇങ്ങനെ അന്യഭാഷകൾകൂടി പഠിപ്പിക്കുന്ന തൊഴികെ സ്കൂൾജീവിതകാലം മുഴുവനും ഇംഗ്ലീഷ്ഭാഷയിൽക്കൂടിയാണു ബോധനം നൽകപ്പെടുന്നതു്. ഇതു ബോധനം നൽകാൻ അദ്ധ്യാപകരേയും സ്വീകരിക്കാൻ അദ്ധ്യേതാക്കളെയും സഹായിക്കുന്നു.

ഇംഗ്ലീഷ്കുട്ടികൾക്കു പ്രകൃതിപാഠം പ്രത്യേകം പ്രിയമുള്ളതാണു് വൃക്ഷങ്ങൾ, ലതകൾ, പൂക്കൾ മുതലായവയെ നിരീക്ഷിച്ചു പഠിക്കാൻ അവരെ പരിശീലിപ്പിക്കുന്നു. അതുകൊണ്ടു് ഒരു പുല്ലിൻെറ ഇതളിനോടു പോലും അവക്കു ബഹുമാനം ഉണ്ടാകുന്നു. പ്രകൃതിപാഠം നൽകുമ്പോൾ കുട്ടികളെ നാട്ടിൻപുറങ്ങളിൽ കൊണ്ടുപോയി ഓരോന്നു കാണിച്ചു പഠിപ്പിക്കുക പതിവാണു്. അപ്പോൾ വരയില്ലാത്ത പ്രത്യേക നോട്ടുപുസ്തകങ്ങൾ കൂടി കൊണ്ടുപോയി പുഷ്പങ്ങൾ മുതലായവയുടെ രൂപം അവർ അവയിൽ വരയ്ക്കുന്നു. അതിനുപുറമെ അവർ അവ ശേഖരിച്ചു സൂക്ഷിക്കയും ചെയ്യുന്നു. അവരുടെ നിരീക്ഷണശക്തി വർദ്ധിക്കുന്നതിനു് ഈ മാർഗ്ഗം സഹായിക്കുന്നു. പ്രകൃതിപാഠത്തിൽ കുട്ടികൾ തയ്യാറാക്കുന്ന നോട്ടുകൾ താഴെ കാണിക്കുന്ന ക്രമത്തിനാണു്. (1) ഞാൻ ചെയ്തതു് (2) ഞാൻ കണ്ടതു് (3) ഞാൻ ചിന്തിച്ചതു്. ഈ നോട്ടുകൾ ശിഷ്യരെ നിരീക്ഷണത്തിൽ പ്രോത്സാഹിപ്പിക്കുന്നു, നിരീക്ഷിച്ചതു പുസ്തകത്തിലാക്കാൻ പ്രാപ്തരാക്കുകയും ചെയ്യുന്നു.

ഇതുപോലെതന്നെ സയൻസിലെ പ്രാഥമികപാഠങ്ങളും ഉയന്ന ക്ലാസിൽ ഏറ്റെടുക്കുന്നു. ലഘുക്കളായ പ്രയോഗപാഠങ്ങളും സാധനപാഠങ്ങളും ആണു് ആ പാഠങ്ങളിൽ പ്രധാനം.

(1) "ഒരു പന്തു ചാടുന്നതു് എന്തുകൊണ്ടു്? (2) കുതിരക്കടിഞ്ഞാൺ തോലുകൊണ്ടു് ഉണ്ടാക്കുന്നതു് എന്തുകൊണ്ടു്? (3) കാററു വീശുന്നതു എന്തുകൊണ്ടു്? (4) ഒരു ഫൗണ്ടൻപേന എഴുതുന്നതു് എങ്ങനെ?" ഇങ്ങനെ രസാകരങ്ങളായ പ്രായോഗികപാഠങ്ങൾ ക്ലാസിൽ അവതരിപ്പിച്ചു് അവയെക്കുറിച്ചു പ്രതിപാദനം ചെയ്യുന്നതു നല്ലതാണു്. ഈ പാഠങ്ങൾ കുട്ടികളെ ചിന്തിക്കാൻ പരിശീലിപ്പിക്കുന്നതിനു പ്രയോജനപ്പെടുന്നു. എത്ര പുസ്തകങ്ങൾ വായിച്ചാലും എത്ര പാഠപുസ്തകങ്ങൾ വിഴുങ്ങിയാലും കുട്ടികൾ സ്വയം ചിന്തിച്ചു ഗ്രഹിക്കുന്നതിൻെറ ഗുണം ഒരു കാലത്തും കിട്ടുന്നതല്ല

ചരിത്രവും ഭൂമിശാസ്ത്രവും പഠിപ്പിക്കുന്നതും ഒരു നിശ്ചിതപദ്ധതി അനുസരിച്ചാണു്. ഒരു വാരത്തിൽ ക്ലാസ്സുകളിൽ പഠിപ്പിച്ച ഭാഗത്തിനു വാരാന്ത്യത്തിൽ നോട്ടുകൾ തയ്യാറാക്കപ്പെടുന്നു. ഒരാഴ്ചയിൽ രണ്ടു ചരിത്രപാഠവും രണ്ടു ഭൂമിശാസ്ത്രപാഠവും ഉണ്ടായിരിക്കും. ബ്ലാങ്ക്പടങ്ങൾ

ഭൂമിശാസ്ത്രപാഠങ്ങളിൽ ധാരാളം ഉപയോഗിക്കുന്നു. കുട്ടികൾ അവയിൽ നഗരങ്ങൾ, നദികൾ, പർവ്വതങ്ങൾ മുതലായവയെ അടയാളപ്പെടുത്തണം. പടംവരയ്ക്കലിനു ഭൂമിശാസ്ത്രപാഠത്തിൽ ഒരു പ്രത്യേക ഉപവകുപ്പുണ്ട്. അവിടെ പേരുകൾ വൃത്തിയായി അച്ചടി അക്ഷരത്തിൽ എഴുതുകകൂടി വേണം.

പ്രസംഗപാഠങ്ങളും ഇംഗ്ലീഷ്സ്കൂളുകളിൽ സാധാരണമാണ്. അതു മതപാഠത്തിനു ശേഷമായിരിക്കും. ആഴ്ചയിൽ രണ്ടുദിവസം അതു നടത്തുന്നു. ഈ ഉപാംഗത്തെ ബാലികമാരും ബാലകന്മാരും ഉത്സാഹത്തോടുകൂടി പ്രതീക്ഷിക്കുന്നു. ഇംഗ്ലീഷ് സംസാരിക്കുന്നതിനും സഭാകമ്പം തീരുന്നതിനും ഈ പാഠം ഉതകുന്നു. വല്ല വർത്തമാനപ്പത്രങ്ങളിലേയും നല്ല ലേഖനങ്ങളൊ വർത്തമാനങ്ങളൊ വായിച്ച് അതിന്റെ ചുരുക്കം കാണാതെ പഠിച്ച് അതിലടങ്ങിയ വിഷയത്തെക്കുറിച്ചു ക്ലാസ്സിൽ സംസാരിക്കാൻ കുട്ടികൾ തയ്യാറാവുകയാണ് ഇതിലെ ആദ്യപരിശീലനം. വർത്തമാനപ്പത്രങ്ങൾ വായിക്കാൻ താല്പര്യം അദ്ധ്യാപകർ കുട്ടികളിൽ ജനിപ്പിച്ചു പോരുന്നു. പത്തുമിനിട്ടാണ് ഈ പാഠസമയം. ക്ലാസിലെ മൂന്നു കുട്ടികൾ ആ സമയത്തു സംസാരിക്കണം. പ്രസംഗം തയ്യാറാക്കുന്നതിൽ താല്പര്യമോ ഉത്സാഹമോ ഇല്ലാത്ത ചിലരും എല്ലായ്പോഴും ഉണ്ടായിരിക്കും. ഇതു് അദ്ധ്യാപകന് ഇച്ഛാഭംഗകരമാണെന്നു പറയേണ്ടതില്ലല്ലൊ.

(സ്കാളർ)

---

# പ്രാഥമികവിദ്യാലയത്തിലെ കണക്കഭ്യസനം

( മാത്യു എം. കുഴവേലി ബി. എ. എൽ. ടി. )

## II

### 1. കൊച്ചുകുട്ടികളെ സംഖ്യകൾ പഠിപ്പിക്കേണ്ടവിധം

സാധനങ്ങളുടെ വലിപ്പം, നീളം, ആകൃതി മുതലായവയെ താരതമ്യവിവേചനം ചെയ്യുന്നതിൽ സംഖ്യകളെപ്പററിയുള്ള ഒരു സാമാന്യജ്ഞാനം കുട്ടികൾ പ്രകൃത്യാതന്നെ പ്രദർശിപ്പിക്കുന്നു. ഈ സാമാന്യജ്ഞാനത്തെ ക്രമീകരിച്ച് അഭിവൃദ്ധിപ്പെടുത്തിയാൽ സംഖ്യകളെപ്പററി കൂടുതൽ കാര്യക്ഷമമായ ജ്ഞാനം അവർക്കുണ്ടാകുന്നതാണ്. പല സാധനങ്ങൾ കൈകൊണ്ടെടുത്തും, കണ്ടും, അവയെപ്പററി സംസാരിച്ചും, അവയുപയോഗിച്ചു കളിച്ചും, മററും കുട്ടികൾ എണ്ണാൻ പഠിക്കുന്നു. ഒന്നുമുതൽ പത്തുവരെയു

ള്ള സംഖ്യകഠം അനുദിനസംസാരത്തിലുപയോഗിക്കുന്ന ഭാഷ മുഖാന്തിരം തന്നെ പഠിക്കയും, അവയെ അവരുടെ കളികളിൽ ഉപയോഗിക്കുകയും ചെയ്യുന്നു. "ഒററയൊ പെട്ടയൊ" എന്ന കളി തന്നെ ഉദാഹരണമായി എടുക്കാം. കല്ലുകളോ മററു സാധനങ്ങളോ ഒററയായും, ഇരട്ടയായും (പെട്ടയായും) അടുക്കിവച്ച് ഒന്നോയുള്ളവെങ്കിൽ ഒററ എന്നും, രണ്ട്, നാല് ആറ്, എന്നിങ്ങനെയാണെങ്കിൽ പെട്ടയെന്നും പറയുന്നു. കണക്കു പഠിപ്പിക്കുന്ന അദ്ധ്യാപകൻ, കുട്ടികഠം മററു കുട്ടികളെ എണ്ണം പഠിപ്പിക്കുന്ന രീതി കണ്ടു മനസ്സിലാക്കണം. എണ്ണത്തോടുകൂടി സാധനങ്ങഠം കാണുന്നതിനു കുട്ടികഠംക്കു പ്രകൃത്യാ താല്പൎയ്യമുണ്ട്. എന്തെങ്കിലും സാധനങ്ങഠം കണ്ടാൽ അതു് അവൎക്കു സ്പൎശിക്കണം. മുൻപു പ്രസ്താവിച്ചതുപോലെ മഞ്ചാടിക്കുരുവോ, പുളിങ്കുരുവോ മാത്രം ഉപയോഗിച്ച് എണ്ണം പഠിപ്പിച്ചാൽ പോരാ. റോഡരികിലോ ഉദ്യാനത്തിലൊ കാണുന്ന വൃക്ഷങ്ങളിലേയും ചെടികളിലേയും, ഇലകഠംക്കുതന്നെ ക്രമവും മുറയും ഒക്കെ ഉണ്ട്. എണ്ണം പഠിപ്പിക്കാൻ ഇവയൊക്കെ കൊള്ളാം ഒന്നുമുതൽ പത്തുവരെ എണ്ണാൻ മാത്രമല്ല അതിൽ വളരെയധികവും അവൎക്കു എണ്ണാൻ പ്രകൃത്യാ രസവും ആഗ്രഹവും ഉണ്ട്. കുട്ടികഠംക്കു റോഡരുകിലെ വൃക്ഷങ്ങഠം എണ്ണാം; അങ്ങാടിയിലെ വീടുകഠം എണ്ണാം, ക്ലാസ്സിലെ കുട്ടികളെ എണ്ണാം, കാലിത്തീപ്പെട്ടികഠം, റദ്ദുചെയ്ത സ്റ്റാമ്പുകഠം, ചെറിയ കല്ലുകഷ്ണങ്ങഠം, കുരുക്കഠം മുതലായി അനേകം സാധനങ്ങഠം എണ്ണാൻ അവൎക്കു താല്പൎയ്യമുണ്ട്. അളവുകഠം പഠിക്കുമ്പോഴാണെങ്കിൽ മണൽ അളന്നു പരിശീലിക്കാം; ക്ലാസ്സിൻെറ നീളം വീതി അളക്കാം; കുട്ടികളുടെ പൊക്കം അളക്കാം; കാൽചുവടുകഠം അളക്കാം; നൂറുവരെ എണ്ണാൻ സാമാന്യമായി പഠിച്ചതിനുശേഷം, ഒന്നുമുതൽ പത്തുവരെയുള്ള സംഖ്യകളെ അപഗ്രഥിക്കുവാൻ കാണിച്ചുകൊടുക്കണം. ഉദാഹരണമായി 10 എന്നുള്ള സംഖ്യയെ താഴെക്കാണുന്നവിധം പഠിപ്പിക്കാം.

| | | | | |
|---|---|---|---|---|
| ഒന്നും ഒൻപതും. | 2–ം 8–ം | 3–ം 7–ം | 4–ം 6–ം | എന്നിങ്ങനെ. |
| ഒൻപതും ഒന്നും. | 8–ം 2–ം | 7–ം 3–ം | 6–ം 4–ം | |

ഈ അപഗ്രഥനത്തിലെ വിഭാഗങ്ങളെ മണിച്ചട്ടമുപയോഗിച്ചു പ്രത്യേകമായി കാണിക്കാം. കുട്ടിയുടെ ഒരു കൈയ്യിൽ പത്തു മഞ്ചാടിക്കുരു പിടിപ്പിക്കുക; അവയിൽനിന്നും കുറെ മറെറ കൈയ്യിലേക്കു മാററാൻ ആവശ്യപ്പെടുക; എന്നിട്ടു രണ്ടുകൈയ്യിലേതുംകൂടെ കൂട്ടി പത്താണെന്നു കണ്ടുപിടിക്കട്ടെ; മററു കുട്ടികളും ഇപ്രകാരം ചെയ്യട്ടെ; ഇവയുടെ ഫലങ്ങഠം ബി. ബി. യിൽ കാണിച്ചുകൊടുക്കുക.

1 മുതൽ 10 വരെ ചിഹ്നങ്ങൾ

സാധനങ്ങൾ കഴിഞ്ഞു് അട്ടത്തപടി സംഖ്യകളുടെ ചിഹ്നങ്ങൾ പഠിപ്പിക്കുകയാണു്. പത്തു കാർഡുബോർഡു കഷണങ്ങൾ എടുത്തു് അവയുടെ മുകൾഭാഗത്തു് ഒന്നുമുതൽ പത്തുവരെ കുത്തുകൾ രേഖപ്പെടുത്തുക, അവയുടെ അടിഭാഗത്തു 1 മുതൽ 10 വരെ അക്കങ്ങളും എഴുതുക.

  (എന്നിങ്ങനെ യഥാക്രമം)

അനന്തരം കുത്തിട്ടിരിക്കുന്ന ഭാഗത്തുവച്ചു കാർഡുബോർഡു മുറിക്കുക. എന്നിട്ടും അതതിൻെറ മുറികൾതമ്മിൽ കുട്ടികളെക്കൊണ്ടു ചേർപ്പിക്കുക. ഇപ്രകാരം ചെയ്യുന്നതുകൊണ്ടു കുട്ടികൾ സംഖ്യയും, ചിഹ്നവും അവയുടെ പരസ്പരബന്ധവും എളുപ്പത്തിൽ പഠിക്കുന്നതാണു്.

സംഖ്യകളുടെ ചിഹ്നങ്ങളെ ശരിയായി ഗ്രഹിച്ചിരിക്കുന്നതിനു് ഉപയുക്തമായി അനേകം അഭ്യാസങ്ങൾ നൾകാവുന്നതാണു്. ഉദാഹരണമായി 8 എന്ന സംഖ്യ കാണിച്ചിട്ടു് ഇതെത്രയാണെന്നു ചോദിക്കുക. ഇതുകൊണ്ടു സൂചിപ്പിക്കുന്ന സാധനങ്ങൾ കാണിക്കുക; എട്ടു കല്ലെടുത്തുകൊണ്ടുവരിക. ▪▪▪▪ ▪▪▪▪ ഈ ചിഹ്നങ്ങൾ ഏതു സംഖ്യയെ കുറിക്കുന്നു?

ഇപ്രകാരമുള്ള അഭ്യാസങ്ങൾകൊണ്ടു കുട്ടികൾ സംഖ്യകൾ മനസ്സിലാക്കിയതിൻെറശേഷം അവർതന്നെ സംഖ്യകൾ നോക്കി എഴുതുന്നതിനു് പഠിക്കുന്നതാണു്. അനന്തരം ഏതെങ്കിലും നല്ല ഒരു കലണ്ടറിൽനിന്നു് ഒന്നുമുതൽ മുപ്പത്തിയൊന്നുവരെയുള്ള സംഖ്യകൾവെട്ടിയെടുത്തു അവയെ അനുക്രമമായി ശരിയായി അടുക്കി വയ്ക്കുന്നതിനും, അതുപോലെ മറ്റേ വിധത്തിൽ അഭ്യസിപ്പിക്കുന്നതിനും ഉപയോഗിക്കാം.

മൌലികമായ ചതുർനിയമങ്ങൾ

കണക്കുസംബന്ധമായ സകല ക്രിയകളുടേയും താക്കോൽ സങ്കലനക്രിയയാണു്. ഒന്നുമുതൽ പത്തുവരെ സംഖ്യകളെ അപഗ്രഥിച്ചപ്പോൾ തന്നെ കുട്ടികൾ വാസ്തവത്തിൽ സങ്കലനം പഠിക്കാൻ ആരംഭിച്ചുകഴിഞ്ഞു. ഇനി ഇതൊന്നു ക്രമീകരിക്കയും, ധാരാളം അഭ്യാസം നൾകുകയും ചെയ്താൽ മാത്രം മതി. സാധനസഹായങ്ങൾ വേണമെന്നുള്ളതോ കൈവിരലുകൾ

ഉപയോഗിക്കണമെന്നുള്ളതോ ആയ കുട്ടികളുടെ ആഗ്രഹം പെട്ടെന്നു തടയേണ്ട. ഈ ഘട്ടത്തിൽ താഴെ പറയുന്ന ഉപകരണങ്ങൾ പ്രത്യേകം ഉപയോഗയോഗ്യമാണു്.

(1) സാധാരണ മണിച്ചട്ടം.
(2) സങ്കലനപ്പട്ടികച്ചട്ടം.
(3) സംഖ്യാചക്രം.
(4) സംഖ്യാ ബോർഡു്.
(5) മണിച്ചട്ടം (പുതിയ മാതൃക)

താഴ്ന്ന ക്ലാസ്സുകളിൽ കുട്ടികൾ കൈവിരൽ ഉപയോഗിക്കുന്നതു തീരെ തടയേണ്ട. ഇതു നിഃശ്ശേഷം നിവൃത്തണമെങ്കിൽ കുട്ടികൾ സങ്കലനപ്പട്ടികകൾ എല്ലാം ശരിയായി പഠിച്ചു കഴിയണം.

ഉദാ:—

$1+1$, $2+1$ }

$3+1$, $4+1$, $5+1$ }

$1+2$, $2+2$, $3+2$, $4+2$, $5+2$, $6+2$, $7+2$, $8+2$, $9+2$, $10+2$ }

$6+6=12$, $8+7=15$, $9+7=16$, $16+6=22$, $18+7=25$ } എന്നിങ്ങനെ.

സങ്കലത്തിനുള്ള ചെറിയ കണക്കുകൾ കാർഡുകളിൽ എഴുതി ഒരോ കുട്ടിക്കും പ്രത്യേകം ചെയ്യുന്നതിനായി കൊടുക്കാം.

മററു് അഭ്യാസങ്ങൾ.

(a)

| + | 2 | 3 | 1 |
|---|---|---|---|
| 6 | | | |
| 7 | | | |
| 8 | | | |
| 3 | | | |




(ഭ) 3
3
4
5
5

## വ്യവകലനം

വ്യവകലനം എന്നുവച്ചാൽ എടുത്തുകളയുക; കുറയ്ക്കുക എന്നാണർത്ഥം. ഈ ആശയം 1 മുതൽ 10 വരെ സംഖ്യകൾ അപഗ്രഥിച്ചതിൽ അടങ്ങിയിട്ടുണ്ട്. അതിനാൽ വാസ്തവത്തിൽ ഈ ആശയത്തിൻെറ അടിസ്ഥാനതത്വങ്ങൾ കുട്ടികൾ മനസ്സിലാക്കിത്തുടങ്ങിയിട്ടുണ്ട്.

| | | |
|---|---|---|
| $6+4=10$ | $7+?=10$ | $10-6=?$ |
| $7+3=10$ | $6+?=10$ | $10-7=?$ |

എന്നിങ്ങനെയുള്ള കണക്കുകൾ ചെയ്യിക്കുന്നതു നല്ല പ്രാരംഭമാണ്.

വ്യവകലനം സങ്കലനത്തോടു വളരെ സാധർമ്മ്യമുള്ളതാണ്. മണിച്ചട്ടമുപയോഗിക്കുമ്പോൾ കുറയ്ക്കാനുള്ള എണ്ണങ്ങളെ ഒരു കുഴലിലേയ്ക്കു കയററി കുട്ടികൾക്കു കാണാൻ പാടില്ലാത്തവിധത്തിലാക്കുന്നതു വളരെ എളുപ്പത്തിൽ അവരെ വ്യവകലനതത്വങ്ങൾ പഠിപ്പിക്കാൻ ഉപകരിക്കുന്നതാണ്. ഉദാഹരണമായി 10-ൽനിന്ന് 7 കുറയ്ക്കണമെന്നിരിക്കട്ടെ. ഇതിന് 7 മണികളെ കുഴലിനുള്ളിൽ കയററി ദൃഷ്ടിയിൽനിന്നു മറച്ചിട്ടു ബാക്കി എത്രയെന്ന് എണ്ണിക്കുക.

വ്യവകലനത്തിലും അഭ്യാസങ്ങൾ നൾകുന്നതിനു സങ്കലനത്തിനു പയോഗിച്ചതുപോലെ കാർഡുകൾ തയ്യാറാക്കി ഉപയോഗിക്കുന്നതു നല്ലതാണ്. കൂടാതെ താഴെ കാണിച്ചിട്ടുള്ള രീതിയിൽ വിവിധ ഉദാഹരണങ്ങളും ഉപയോഗിക്കാം.

(a) 30-ൽനിന്ന് ഈരണ്ടു കുറയ്ക്കുക.

മാതൃക.

```
30
 2
--
28
 2
--
26
 2
--
24
 2
--
22
 2
--
20
```

(b)

```
40
 5
--
35
 5
--
30
 5
--
25
 5
--
20
 5
--
15
 5
--
```

എന്നിത്യാദി.

## ഗുണനം.

ഒരു സംഖ്യയെത്തന്നെ പലപ്രാവശ്യം കൂട്ടുന്നതിനുള്ള എളുപ്പമാർഗ്ഗമാണു ഗുണനം.

| | | | | | | |
|---|---|---|---|---|---|---|
| $8+8=16$ | അതായതു | 2 | പ്രാവശ്യം | 8നെ | കൂട്ടുന്നതു്. | |
| $8+8+8=24$ | ,, | 3 | ,, | 8 | ,, | |
| $8+8+8+8=32$ | ,, | 4 | ,, | 8 | ,, | |

എന്നിങ്ങനെയുള്ള ഉദാഹരണങ്ങളിൽനിന്നു മുൻ പ്രസ്താവിച്ച തത്വം മനസ്സിലാക്കാം. ഈ മാതിരി അഭ്യാസങ്ങൾ കഴിഞ്ഞാൽ ഗുണനപ്പട്ടികകൾ നിർമ്മിക്കുന്നതിനു ടി. സ്ഥാനമായ തത്വങ്ങളെ യഥാർത്ഥസാധനങ്ങൾ ഉപയോഗിച്ചു കുട്ടികളെ മനസ്സിലാക്കണം. $7\times8=56$ ആണെ

ന്നും അതുപോലെ 8×7=56 ആണെന്നും കുട്ടികൾ ശരിയായി മനസ്സിലാക്കണം. സംഖ്യാബോർഡുകൾ ഉപയോഗിച്ചു് ഈ തത്വങ്ങൾ എളുപ്പത്തിൽ ഗ്രഹിപ്പിക്കാം. ഗുണനപ്പട്ടികകളെ നന്നായി കാണാപ്പാഠം പഠിപ്പിക്കുകയും, അവയെ ധാരാളമായും പ്രായോഗികമായും ഉപയോഗിപ്പിക്കുകയും ചെയ്യണം.

പ്രാരംഭഗുണനം പരിശീലിപ്പിക്കുന്നതിനുള്ള ചില മാതൃകകൾ താഴെ ചേർക്കുന്നു:—

× ഗുണനം.

മാതൃക 1.

| × | 12 | 6 | 5 | 7 |
|---|---|---|---|---|
| 4 | | | | |
| 7 | | | | |
| 3 | | | | |
| 5 | | | | |

മാതൃക 2.

| | |
|---|---|
| 6 | |
| 4 | |
| 7 | |
| 2 | |

× 8.

മാതൃക 3.




**N. B.** ഈ മാതൃകകളിൽ ബ്ളാൻകായി ഇട്ടിരിക്കുന്ന കോളങ്ങളിൽ ഉത്തരങ്ങൾ എഴുതേണ്ടതാണ്.

മാതൃക 4.

| | | | |
|---|---|---|---|
| 12 | പൈസ | = | 1 അണ |
| 12 | ഇഞ്ച് | = | 1 അടി |
| 12 | എണ്ണം | = | 1 ഡസൻ |
| 12 | മാസം | = | 1 വർഷം |

മാതൃക 5.

4, 7, 10, അണയിൽ എത്ര പൈസയുണ്ട്?
5, 8, 11, കൊല്ലത്തിൽ എത്ര മാസമുണ്ട്?
3, 6, 12, അടിയിൽ എത്ര ഇഞ്ചുണ്ട്?

മാതൃക 6.

| | |
|---|---|
| 84 × 1 = ? | 84 × 4 = — |
| 84 × 2 = ? | 34 × 5 = — |
| 84 × 3 = ? | 84 × 6 = — |

## ഹരണം

ഇതാണു സങ്കലനം, വ്യവകലനം, ഗുണനം ഇവയേക്കാൾ പ്രയാസമുള്ളതു്. ഈ മൂന്നു നിയമങ്ങളും വളരെ നന്നായി പഠിച്ചതിനുശേഷമേ ഹരണം തുടങ്ങാവൂ. ഹരണാഭ്യാസത്തിൽ താഴെ കാണുന്നമാതിരി അഭ്യാസങ്ങൾ ഉപയോഗിക്കുന്നതു ഗുണകരമായിരിക്കും.

ഉദാ: (i)

താഴെ കാണുന്ന സംഖ്യകളിൽ വലിയതേതു്? ചെറിയതേതു്?

46, 64,
83, 38,
26, 61,
90, 900,
101, 110, എന്നിത്യാദി.

ഉദാ: (ii)

താഴെ കാണുന്ന സംഖ്യകളുടെ യഥാൎത്ഥവില കാണുക.

43. ഇതിൽ 4 പത്തും 3 ഒററയുമുണ്ടു്. (43 ഒററയുണ്ടു്)

271. ഇതിൽ 2 നൂറും 7 പത്തും 1 ഒററയും ഉണ്ടു്. (27 പത്തും 1 ഒററയും ഉണ്ടു്.)

***N. B.*** ഈ മാതിരി കണക്കുകൾക്കു മണിച്ചട്ടം ഉപയോഗിക്കുന്നതു കൊള്ളാം.

ഉദാ: (iii)

പൂജ്യത്തിൻെറ വിലയും, സംഖ്യകളിൽ പൂജ്യത്തിൻെറ സ്ഥാനവും പ്രത്യേകം മനസ്സിലാക്കേണ്ടതു വളരെ പ്രധാനപ്പെട്ട ഒരു സംഗതിയാണു്. അതിനാൽ പൂജ്യത്തിൻെറ വിലയേയും വിലയില്ലായ്മയേയും കാണിക്കുന്ന കണക്കുകൾ ചെയ്യിക്കണം.

$8 + 0 = 8$ ∴ ഇതിൽ പൂജ്യത്തിനു യാതൊരു വിലയുമില്ല.

17 എന്ന സംഖ്യയുടെ ഇടയ്ക്കു് ഒരു പൂജ്യം ഇടുമ്പോൾ 107 എന്നാകുന്നു. ഇവിടെ പൂജ്യത്തിനു ഗണ്യമായ വിലയുണ്ടു്.

| | | | |
|---|---|---|---|
| $8 + 0 = 8$ | $8 \times 0 = 0$ | $8 \div 0 = ?$ | എന്നിങ്ങനെയുള്ള കണക്കുകൾ ഉപയോഗിക്കണം. |
| $8 - 0 = 8$ | $0 \times 8 = 0$ | $0 \div 8 = 0$ | |

വേഗതാപരിശോധനകൾ

കുട്ടികൾ ഓരോ മാതിരി പുതിയ കണക്കുകളും, മാതൃകകളും, ശരിയായി പഠിച്ചു കഴിയുമ്പോൾ അവയിൽ വേഗതാപരിശോധനകൾ നൽകേണ്ടതു് ആവശ്യമാണു്. കണക്കുകൾ ചെയ്യാൻ പഠിച്ചാൽ തന്നെ പോരാ; അവ കഴിയുന്നതും വേഗത്തിൽ ചെയ്യാനും കൂടി പരിശീലിക്കണം. ഈ പരിശോധനകൾ ധാരാളമായി ഉപയോഗിക്കുന്നതുകൊണ്ടു ക്രിയ ചെയ്യുന്നതിനു കൂടുതൽ വേഗത ലഭിക്കുന്നതിനും, കാണാതെ പഠിക്കേണ്ട പട്ടികകൾ ഏററവും ദൃഢമായി പഠിക്കുന്നതിനും ഇടയാകുന്നു.

അഭ്യാസക്കണക്കുകൾ

കൂട്ടുക, കുറയ്ക്കുക, ഗുണിക്കുക, ഹരിക്കുക എന്നീ വ്യാപാരങ്ങളിലെ തത്വങ്ങൾ ഉപയോഗിച്ചു ചെയ്യേണ്ടതായ 8 ചെറിയ കണക്കുകൾ ഞാൻ അഞ്ചാംക്ലാസ്സിലെ കുട്ടികൾക്കു ചെയ്യാൻ കൊടുത്തു. എന്നിട്ട് ഉത്തരം കിട്ടുന്നതിന് ഏതേതു ക്രിയകളാണു ചെയ്യേണ്ടതെന്ന് അവരോടു ചോദിച്ചു. അവർ ഉപയോഗിക്കുന്ന ക്രിയകളെ ചിഹ്നങ്ങൾ ഉപയോഗിച്ചു കാണിക്കാനും നിർദ്ദേശിച്ചു. എന്റെ പരിശോധനയുടെ ഫലമായി ഹരണത്തിനു പകരം പലരും ഗുണനം ഇട്ടിരിക്കുന്നതായി കണ്ടു. ഞാൻ കൊടുത്ത കണക്കുകളുടെ ഒരു യഥാർത്ഥമാതൃക ഉദാഹരണമായി ഇവിടെ പ്രസ്താവിക്കാം.

കണക്ക്

ഞാൻ ഏഴണ കൊടുത്തിട്ട് എനിക്ക് 56 റോസാപ്പുഷ്പങ്ങൾ കിട്ടി എന്നാൽ 1 അണയ്ക്ക് എത്ര റോസാപ്പൂക്കൾ കിട്ടും.

കഴിഞ്ഞ കൊല്ലം ഈ കണക്കു കൊടുത്തിട്ടും 15 പേർ ഗുണനചിഹ്നം ഇട്ട് ഈ ക്രിയയാണ് ഈ കണക്കു ചെയ്യുന്നതിന് ഉപയോഗിക്കേണ്ടതെന്ന് ഉത്തരമെഴുതി. ഇക്കൊല്ലം 12 പേർ ഈ ഉത്തരം എഴുതുകയുണ്ടായി. ഇതിൽനിന്നും ഒരു സംഗതി അനുമാനിക്കാൻ കഴിയും. കുട്ടികൾക്കു പലപ്പോഴും കണക്കുകൾ ചെയ്തു തുടങ്ങുന്നതിന് ഏതു ക്രിയയാണ് ഉപയോഗിക്കേണ്ടതെന്നു അറിയാൻ പാടില്ല. ഇതു സാമാന്യമായ ഒരു വിഷമമാണ്. കുട്ടികൾക്ക് ഈ വിഷമം ഉണ്ടായതു് എന്റെ പ്രശ്നരീതിയുടെ ന്യൂനതയാണോ എന്നും എനിക്കു സംശയമില്ലാതില്ല.

ക്ലാസ്സിൽ സാധാരണ സംഭവിക്കുന്നതു് ഇതാണ്. അദ്ധ്യാപകൻ ഒരു കണക്കു പറഞ്ഞുകൊടുക്കുകയോ ബോർഡിൽ എഴുതിക്കൊടുക്കുകയോ ചെയ്യും. കുട്ടികൾ പലപ്പോഴും സംഖ്യകൾ മാത്രം എഴുതി എടുത്തിട്ട് അദ്ധ്യാപകനോ മററു കുട്ടികളിൽ ആരെങ്കിലുമോ കണക്കു ചെയ്തുതുടങ്ങാൻ കാത്തിരിക്കുന്നു. അല്ലെങ്കിൽ കുട്ടികൾതന്നെ സാറിനോടും "ഇനി എന്താണു സാർ ചെയ്യേണ്ടതു്?" എന്നു ചോദിക്കുന്നു. ഇതിൽനിന്നു കുട്ടികൾക്ക് ആലോചിക്കുവാനുള്ള ശക്തി വേണ്ടവിധം അഭിവൃദ്ധിപ്പെട്ടിട്ടില്ലെന്നു വിചാരിക്കാം. ചോദ്യങ്ങളിൽ വിവരിക്കുന്ന സന്ദർഭങ്ങൾ ശരിയായി മനസ്സിലാക്കാൻ ത്രാണിയുണ്ടാകുന്നതുവരെ കുട്ടികൾക്ക് ഈമാതിരി അഭ്യസനക്കണക്കുകൾ ശരിയായി ചെയ്യുന്നതിനുള്ള മാനസികവളർച്ച ഉണ്ടായിട്ടില്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. സങ്കലനവ്യവകലനാദി ചതുർനിയമങ്ങൾ ഉപയോഗിക്കേണ്ട വിവിധസന്ദർഭങ്ങൾ അടങ്ങിയ ധാരാളം കണക്കുകൾ കുട്ടികളെ ശരിയായി മനസ്സിലാക്കി ചെയ്യിച്ചു പരിശീലനം നൽകണം. സന്ദർഭങ്ങളും

സാഹചര്യങ്ങളും പല ഗദ്ധക്കളിലും വ്യത്യാസപ്പെട്ടിരിക്കും. അതിനാൽ ചതുർനിയമങ്ങൾ അടങ്ങിയ വിവിധതരം കണക്കുകൾ ശേഖരിക്കുകയും, ക്രമീകരിക്കയും, പഠിപ്പിക്കുകയും ചെയ്യുന്നതു കണക്കു പഠിപ്പിക്കുന്ന അദ്ധ്യാപകനും ഉപയോഗപ്രദമായിരിക്കും. കണക്കുകളിൽ തേങ്ങായെന്നോ, പശുവെന്നോ, കസേരയെന്നോ മാത്രം പറഞ്ഞാൽ അവയൊക്കെ സാധനസൂചകങ്ങളായിരിക്കുമെന്നിരുന്നാലും ഇവയൊന്നും കണക്കിൻെറ യഥാർത്ഥസന്ദർഭം മനസ്സിലാക്കുന്നതിനു പര്യാപ്തങ്ങളാകയില്ല.

ഒരിക്കൽ ഞാൻ ഒരു കൊച്ചുകുട്ടിക്കു ലഘുവായ ഒരു കണക്കു കൊടുത്തു. "എൻെറ കൈയ്യിൽ 5 മിഠായിയും നിൻെറ കൈയ്യിൽ 3 മിഠായിയും ഉണ്ട്. എന്നാൽ ആകെ എത്ര?" ഉത്തരം പറയുന്നതിനു മുൻപു ആ കുട്ടി എന്നോടിപ്രകാരം ചോദിച്ചു. "അഞ്ചും മൂന്നും കൂടെ കൂട്ടാനല്ലെ സാറെ! ഈ കണക്ക്?" 5+3 എന്നുള്ള സങ്കലനക്രിയക്കു ഒരു യാഥാർത്ഥ്യം കൊടുക്കാനാണു ഞാൻ ഇങ്ങനെ ചോദിച്ചതെന്ന് ആ കുട്ടി മനസ്സിലാക്കി.

നമ്മുടെ അനുദിനജീവിതത്തിൽ ആവശ്യമായ കണക്കുകൾക്കു നാണയങ്ങൾ, ഭിന്നസംഖ്യാപ്പട്ടികകൾ, ഗുണനപ്പട്ടികകൾ മുതലായവയെപ്പററിയുള്ള ജ്ഞാനം അത്യന്താപേക്ഷിതമാണ്. ഈ വക കണക്കുകൾ കൊച്ചു കുട്ടികളെ ശീലിപ്പിക്കുന്നതിൽതന്നെയും ഭിന്നസംഖ്യകളും, അഭ്യസനക്കണക്കുകളും ഉപയോഗിക്കാം. വീട്ടിൽ ആവശ്യമുള്ള പല സാധനങ്ങളുടേയും നിലവിലിരിക്കുന്ന വില മനസ്സിലാക്കി അവയുപയോഗിച്ചു കണക്കുകൾ കുട്ടികളെക്കൊണ്ടു ചെയ്യിക്കുന്നതു കണക്കുകൊണ്ടുള്ള പ്രത്യക്ഷമായ ഉപയോഗം കുട്ടികൾക്കു മനസ്സിലാക്കുന്നതിന് ഒരു മാർഗ്ഗമാണ്. ഭിന്നസംഖ്യകളേയും, അവയുടെ പരസ്പരബന്ധങ്ങളേയും, പററിയുള്ള ആഗമങ്ങൾ, അവയ്ക്കുള്ള പ്രത്യേക ഉപകരണങ്ങൾ ഉപയോഗിച്ചു പഠിപ്പിക്കേണ്ടതാണ്. 1 രൂപായുടെ നാലിൽ ഒന്ന്, ഒരിടങ്ങഴിയുടെ നാലിൽ ഒന്ന്, ആയിരത്തിൻെറ നാലിൽ ഒന്ന്. നൂറിൻെറ നാലിൽ ഒന്ന് എന്നിങ്ങനെയുള്ള സാമാന്യമായ ഭിന്നസംഖ്യകളെപ്പററി പഠിപ്പിക്കാം.

പ്രയാസകരമായ സംഖ്യാപ്രബോധനം ജീവനുള്ളവരെയാണു പഠിപ്പിക്കേണ്ടതെന്നും, ജീവനുള്ളവർമൂലമാണു പഠിപ്പിക്കേണ്ടതെന്നും, ജീവനുള്ളവക്കുവേണ്ടിയാണു പഠിപ്പിക്കുന്നതെന്നും അദ്ധ്യാപകൻ പ്രത്യേകം ഓർക്കണം. കണക്കു കൂട്ടാനും കുറയ്ക്കാനും ഉള്ള യന്ത്രങ്ങൾപോലെ കുട്ടികളുടെ മനസ്സു പ്രവർത്തിക്കയില്ല.

നമ്മുടെ ജീവിതത്തിൽ അനുദിനവും ആവശ്യമുള്ള കണക്കുകൾ അധികവും മനക്കണക്കുകളാണ്. അതിനാൽ മനക്കണക്കുകൾ വേഗ

ത്തിൽ ചെയ്യുന്നതിന്ന കുട്ടികൾക്ക പരിശീലനം നൾകണം. സാധാരണ യായി കണക്കപാഠപുസ്തകങ്ങളിൽ കാണുന്നതുക്കൂടാതെ പുതിയ കണക്കുക ളും പുതിയ രീതികളും അന്വേഷിക്കേണ്ടതു കണക്ക പഠിപ്പിക്കുന്ന അദ്ധ്യാ പകന്റെ ചുമതലയാണ്.



# സാംകേതികശബ്ദകോശം

(കെ. ആർ. കൃഷ്ണപിള്ള ബി. ഏ., ബി. എൽ.)

ഏ. ഡി. പതിനേഴാം ശതകത്തിന്റെ അന്ത്യദശയിലായിരുന്ന ഈ സ്റ്റിൻഡ്യാകമ്പനിയുടെ ഗവണ്മെന്റ് ഇൻഡ്യൻജനതയുടെ വിദ്യാഭ്യാസത്തി ന്നുള്ള ചുമതലയെ അംഗീകരിച്ചതു്. ജനങ്ങളുടെ പ്രാഥമികവിദ്യാഭ്യാസം നാട്ടുഭാഷകൾ മുഖാന്തരംതന്നെ നടത്തേണ്ടതാണെന്നും, പാശ്ചാത്യശാസ്ത്ര ങ്ങളെ പ്രതിപാദിച്ചു നാട്ടുഭാഷകളിൽ പുസ്തകങ്ങൾ നിൎമ്മിക്കാൻ വേണ്ട ശ്രമങ്ങളെല്ലാം ചെയ്യേണ്ടതാണെന്നും ഗവണ്മെന്റു നിശ്ചയിച്ചിരുന്നു. ഇ തു് ഏകദേശം നൂററിഅൻപതു വൎഷം മുമ്പായിരുന്നു. ഇതിൽ ആദ്യത്തെ കാൎയ്യം നൊണ്ടിയും മുടന്തിയും ഒരുവിധം നടന്നുപോകുന്നുണ്ടെങ്കിലും ഗവ ണ്മെൻറിന്റെ രണ്ടാമത്തെ ഉദ്ദേശത്തിന്ന ഗണ്യമായ ഫലപ്രാപ്തി ഇതുവ രേയും ഉണ്ടായിട്ടില്ല. മലയാളഭാഷയെ സംബന്ധിച്ചിടത്തോളം ഇതു് അ ക്ഷരംപ്രതി സത്യമാണെന്ന നമുക്കെല്ലാവൎക്കും അറിയാം. വിവിധശാസ്ത്ര ങ്ങളുടെ വ്യവഹാരത്തിന്ന വേണ്ട സാംകേതികപദങ്ങൾക്ക മലയാളഭാഷയി ലുള്ള ദൗർല്ലഭ്യമാണു് ഇതിലേക്ക മുഖ്യകാരണമായിരുന്നിട്ടുള്ളതു്.

കേരളത്തിന്ന വെളിക്ക് ഈ വിഷയത്തിൽ ഏറക്കുറെ സഫലമായ ചില ശ്രമങ്ങൾ നടത്തിയിട്ടുണ്ടു്. നല്ല കാൎയ്യങ്ങളിൽ നേതൃത്വം വഹിക്കാൻ സൎവ്വദാ സന്നദ്ധനായ ബറോഡാമഹാരാജാവു തിരുമനസ്സുകൊണ്ടുതന്നെ ഇ ക്കാൎയ്യത്തിലും ദൃഷ്ടാന്തമായി പ്രവൎത്തിച്ചു. മഹാരാഷ്ട്രീ, ഗുജറാത്തി ഈ ഭാഷകളിൽ ശാസ്ത്രഗ്രന്ഥങ്ങൾ എഴുതിക്കുന്നതിനായി ബറോഡാകലാഭവന ത്തിലേക്കു് 1888-ൽ അദ്ദേഹം അൻപതിനായിരം രൂപ അനുവദിച്ചു. അ ടുത്ത രണ്ടുവൎഷംകൊണ്ടു കലാഭവനത്തിൽനിന്നു് അഞ്ചു പുസ്തകങ്ങൾ എഴു തിച്ചു പ്രസിദ്ധപ്പെടുത്തുകയുണ്ടായി. സാംകേതികപദങ്ങളുടെ ദാരിദ്ര്യം നിമിത്തം ഈ ജോലി തുടൎന്നുകൊണ്ടുപോകാൻ സാദ്ധ്യമല്ലാതെ വന്നതിനാൽ

ഒരു സാംകേതികനിഘണ്ഡു നിൎമ്മിക്കുന്നതിനായി, പിന്നത്തെ ഉദ്യമം. ആ പ്രവൃത്തി മന്ദമന്ദമായി നടന്നുകൊണ്ടിരിക്കയും എന്നാൽ അതിൻെറ ഗണ്യമായ ഒരംശം പൂൎത്തിയാകയും ചെയ്ത ഘട്ടത്തിൽ അതിൻെറ ചുമതലക്കാരനായ ഗുജാർ എന്ന പണ്ഡിതശ്രേഷ്ഠൻെറ മരണത്തോടുകൂടി അതങ്ങനെ അവസാനിച്ചതായി കാണുന്നു.

അനന്തരം വംഗദേശത്തു വംഗീയസാഹിത്യപരിഷത്തെന്നും വംഗീയസാഹിത്യസഭയെന്നും രണ്ടു സംഘങ്ങൾ മാതൃഭാഷയിൽ ശാസ്ത്രഗ്രന്ഥനിൎമ്മാണത്തിനായി ശ്രമിച്ചെങ്കിലും അവരുടെ സൗന്ദൎയ്യപ്പിണക്കംനിമിത്തം ആ ശ്രമം ആശാനുരൂപമായി ഫലിച്ചില്ല. എങ്കിലും പരിഷത്തിൽനിന്ന് ഒരു സാംകേതികനിഘണ്ഡു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മൂന്നാമത്തെ ഉദ്യമം കാശിയിൽ നാഗരിപ്രചാരണിസഭയുടേതായിരുന്നു. ഒരു സാംകേതികനിഘണ്ഡു നിൎമ്മിക്കുന്നതിനായി ഈ സഭയിൽനിന്നു ശ്രേഷ്ഠമായ ഒരു പണ്ഡിതസംഘത്തെ നിയമിച്ചു. അവരുടെ ശ്രമഫലമായി ഹിന്ദിഭാഷയിൽ സൎവ്വഥാ പൎയ്യാപ്തമെന്നു പറയാൻ സംശയിക്കേണ്ടതായിട്ടെങ്കിലും ഒരു നിഘണ്ഡു (Hindi Scientific Glossary) ആവിർഭവിച്ചു.

ഇപ്രകാരം ഉത്തരഇൻഡ്യയിലെ നാട്ടുഭാഷകളിൽ ചില സാങ്കേതികനിഘണ്ഡുക്കൾ ഉണ്ടായിട്ടുണ്ടെങ്കിലും ദക്ഷിണഇൻഡ്യയിലെ ദ്രാവിഡഭാഷകളിൽ ഒന്നിനെങ്കിലും അതുപോലെ ഒരു ശബ്ദകോശം ലഭിക്കാൻ ഇതുവരെ ഭാഗ്യമുണ്ടായിട്ടില്ല. ഈയിടെ മദ്രാസ് ഗവൎമ്മെൻറുവക അച്ചുക്കൂടത്തിൽനിന്നു മലയാളഭാഷയിൽ ഒരു നിഘണ്ഡു എട്ടു ഭാഗങ്ങളായി പ്രകാശിപ്പിച്ചിട്ടുണ്ടെന്നറിയുന്നു. പുസ്തകം ഞാൻ കണ്ടിട്ടില്ലാത്തതിനാൽ അതിൻെറ സ്വരൂപം എന്താണെന്നു നിശ്ചയമില്ല.

നമ്മുടെ ഭാഷയിൽ ഗദ്യപദ്യാത്മകമായ സാഹിത്യം, ജീവചരിത്രം, ദേശചരിത്രം മുതലായ ഇതരവിഷയങ്ങളിൽ പുസ്തകങ്ങളുടെ സംഖ്യ ക്രമേണ വൎദ്ധിച്ചുവരുന്നുണ്ടെങ്കിലും ആ വീതത്തിനു ശാസ്ത്രഗ്രന്ഥങ്ങൾ വൎദ്ധിക്കുന്നില്ലെന്നുള്ളതു പരമാൎത്ഥംതന്നെ. എന്നല്ല, ആ വിഷയത്തിൽ നമുക്കു ശോച്യമായ ദാരിദ്ര്യമാണുള്ളതു്. അതിൻെറ മുഖ്യകാരണം ഒരു ശരിയായ സാംകേതികനിഘണ്ഡുവിൻെറ അഭാവമാണെന്നുള്ളതും ഏറെക്കുറെ പരമാൎത്ഥംതന്നെ. പൎയ്യാപ്തമായ ഒരു ശബ്ദകോശം ഉണ്ടായിരുന്നാൽ ഉൽകൃഷ്ടവിദ്യാഭ്യാസംകൊണ്ട് ഓരോ ശാസ്ത്രങ്ങളിൽ നൈപുണ്യം ലഭിച്ചിട്ടുള്ള ചെറുപ്പക്കാൎക്കു് അതാതു ശാസ്ത്രങ്ങളെ അധികരിച്ചു പുസ്തകങ്ങളെഴുതാൻ അതൊരു വലിയ സഹായമായിരിക്കും. ഇപ്രകാരമുള്ള നിഘണ്ഡുനിൎമ്മാണത്തിനായി നമ്മുടെ വിദ്വാവൃദ്ധന്മാർ ആലോചിക്കാനും പ്രസംഗിക്കാനും

തുടങ്ങിയിട്ടു കുറേക്കാലമായെങ്കിലും അതിൻെറ നിൎവ്വഹണത്തിൽ ഗണ്യമായ യാതൊരു പുരോഗതിയും ഇതുവരെ ഉണ്ടായിട്ടില്ല. വിവിധശാസ്ത്രങ്ങളിൽ പരിചയവും മലയാളം, സംസ്കൃതം ഈ രണ്ടു ഭാഷകളിലും കഴിവുള്ളിടത്തോളം മററു നാട്ടുഭാഷകളിലും പരിജ്ഞാനവുമുള്ള പണ്ഡിതന്മാർ ചേൎന്നു നിൎവ്വഹിക്കേണ്ട കാൎയ്യമാണിതു്. അങ്ങനെയുള്ള ഒരു വിദ്വൽസമിതി യോജിച്ചു പ്രവൎത്തിക്കുന്ന പക്ഷം സാദ്ധ്യതയുടെ സീമയെ അതിലംഘിച്ചുള്ള ഒരു മഹാകാൎയ്യമാണിതെന്നു് ആരും ശങ്കിക്കേണ്ടതുമില്ല.

വൈയാകരണൻ ഒരു ഭാഷയ്ക്കു വ്യാകരണവിധികൾ സ്ഥാപിച്ചതിൻെറ ശേഷമല്ല ജനങ്ങൾ ആ ഭാഷ സംസാരിച്ചുതുടങ്ങുന്നതു്. വ്യവഹാരത്താൽ മിക്കവാറും സ്ഥിരീകൃതങ്ങളായ പ്രയോഗസമ്പ്രദായങ്ങളെ ഗ്രഹിച്ചു വ്യാകരണം രചിക്കയത്രെ അയാൾ ചെയ്യുന്നതു്. അതുപോലെ വ്യവഹാരത്താൽ വ്യവസ്ഥിതാൎത്ഥങ്ങളായ ശബ്ദങ്ങളെ ഗ്രഹിച്ചു നിഘണ്ടുകാരൻ നിഘണ്ടുവും നിൎമ്മിക്കുന്നു. എന്നാൽ നമുക്കിപ്പോൾ സാംകേതികനിഘണ്ടുവിൻെറ കാൎയ്യം ഇതുപോലെയല്ലെന്നും നമ്മുടെ ഭാഷയിൽ ശാസ്ത്രഗ്രന്ഥങ്ങളുടെ വിരളതയ്ക്കു കാരണം സാംകേതികനിഘണ്ടുവിൻെറ അഭാവമാണെന്നും ചിലർ വിചാരിക്കുന്നെങ്കിൽ അതു മുഴുവൻ സത്യമാണൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ആവശ്യമുള്ള സാംകേതികപദങ്ങളെ നിൎമ്മിച്ചു ഓരോ ശാസ്ത്രങ്ങളെ മലയാളത്തിൽ പ്രതിപാദിക്കാൻ തക്ക പാണ്ഡിത്യമുള്ളവർ ശാസ്ത്രപുസ്തകങ്ങൾ എഴുതുന്നതു നന്നായിരിക്കും. പല ശാസ്ത്രങ്ങളിലായി ഏതാനും പുസ്തകങ്ങൾ ഉണ്ടായിക്കഴിയുമ്പോൾ സാംകേതികപദങ്ങളെ തീൎച്ചപ്പെടുത്തി അംഗീകരിക്കുന്നതിനായി ഒരു വിദ്വൽസമാജം സമ്മേളിച്ചു താല്പൎയ്യപൂൎവ്വം പ്രവൎത്തിച്ചാൽ സാംകേതികനിഘണ്ടുവിൻെറ നിൎമ്മാണം ഇന്നത്തേക്കാൾ രസകരമായിരിക്കുമെന്നുള്ളതിനു സംശയമില്ല. അങ്ങനെ എഴുതാൻ കഴിയുന്നവരുണ്ടോ എന്നു ചോദിച്ചാൽ ഉണ്ടെന്നു പറയാൻ അധൈൎയ്യപ്പെടേണ്ടതില്ല. ശാസ്ത്രീയങ്ങളായ അനേകം ലഘുവിഷയങ്ങളെ അധികരിച്ചു ഭംഗിയായി എഴുതിയിട്ടുള്ള ഏതാനും മലയാളപുസ്തകങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടു്. അതുകൂടാതെ പത്രങ്ങളിലും മാസികകളിലും കൃതവിദ്യരായ യുവാക്കന്മാർ എഴുതിയിട്ടുള്ള ഉപന്യാസങ്ങൾ പലതും നാം വായിക്കാറുണ്ടു്. ശാസ്ത്രകുശലന്മാരും ഭാഷാബന്ധുക്കളുമായ ഈ യുവാക്കന്മാരുടെ ഉപന്യാസങ്ങൾ ഹൃദയപൂൎവ്വമായ അഭിനന്ദനത്തെ അർഹിക്കുന്നവയാണു്. മാതൃഭാഷയുടെ ശാസ്ത്രശാഖയെ പോഷിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധനായ മാവേലിക്കര എം. രാജരാജവൎമ്മരാജാ അവർകൾ പ്രകൃതിശാസ്ത്രം, സസ്യശാസ്ത്രം, ഭൂഗർഭശാസ്ത്രം, അന്തരീക്ഷശാസ്ത്രം ഇങ്ങനെ പല ശാസ്ത്രങ്ങളെ പ്രതിപാദിച്ചു ലളിതങ്ങളായ ഏതാനും മലയാളപുസ്തക

ങ്ങൾ എഴുതിയിട്ടുണ്ട്. എം. ഉദയവർമ്മരാജാ അവർകളുടെ "പ്രവേശിക" യും ശാസ്ത്രപ്രതിപാദകമായ ഒരു ലളിതപ്രബന്ധമത്രെ. ഇവയിൽനിന്നെല്ലാം ഒട്ടുവളരെ സാങ്കേതികപദങ്ങൾ സംഗ്രഹിക്കാൻ സാധിക്കുന്നതാണ്. ഇങ്ങനെ ശാസ്ത്രഗ്രന്ഥങ്ങൾ വർദ്ധിപ്പിക്കുന്നതുകൊണ്ടു നിഘണ്ടുനിർമ്മാണത്തിനുള്ള പ്രയത്നത്തെ ലഘൂകരിക്കാൻ സാധിക്കുമെന്നത്രെ എന്റെ വിവക്ഷ.

ഒന്നുകിൽ ശാസ്ത്രകോവിദന്മാരുടെ ഒരു സംഘം സഹകരിച്ചു പ്രഥമംതന്നെ ഒരു സാങ്കേതികനിഘണ്ടു നിർമ്മിക്കുക; അല്ലെങ്കിൽ ശാസ്ത്രഗ്രന്ഥങ്ങൾ സാമാന്യംപോലെ ഉണ്ടായതിന്റെശേഷം അങ്ങനെയുള്ള ഒരു വിദ്വൽസംഘം അവയിൽ നിന്നു സാങ്കേതികപദങ്ങളെ സംഗ്രഹിക്കയും പോരാത്തവയെ നിർമ്മിക്കയും ചെയ്ക; ഇപ്രകാരം രണ്ടുമാർഗ്ഗമാണു മുകളിൽ നിർദ്ദേശിച്ചിട്ടുള്ളത്. എന്നാൽ ഈ രണ്ടുമാർഗ്ഗങ്ങൾക്കുമുള്ള ദുർഘടതയെക്കുറിച്ച് ഒരു വാക്കുകൂടി പറഞ്ഞുകൊള്ളട്ടെ.

"കർമ്മണ്യേവാധികാരസ്തേ
മാ ഫലേഷു കദാചന"

എന്ന ഭഗവദ്വാക്യത്തെ അഭേദ്യമായി അനുഷ്ഠിക്കാൻ നിവ്വാഹമുള്ള കാലമല്ലിത്

"പ്രയോജനമനുദ്ദിശ്യ
ന മന്ദോപി പ്രവൎത്തതേ"

എന്നാണിപ്പോൾ എല്ലാവരുടേയും പിടിത്തം. ആ പ്രയോജനമോ, പണംതന്നെ. പാമരന്നെന്നപോലെ പണ്ഡിതനും സംസാരിക്കെന്നപോലെ സന്യാസിക്കും പണംകൂടാതെ കഴികയില്ലെന്നു വന്നിരിക്കുന്നു. അതില്ലെങ്കിൽ

"ആത്മന്യേവനിലീയന്തേ
ദരിദ്രാണാം മനോരഥാഃ"

എന്നുതന്നെ എല്ലാവരുടേയും കഥ. അതിനാൽ തന്റെ സ്ഥിതിക്കു തക്കവണ്ണം നിത്യത നിവ്വഹിക്കാൻ വേണ്ട ധനസമ്പത്തിയും നിഘണ്ടു നിർമ്മാണത്തിനു വേണ്ട വിദ്യാസമ്പത്തിയും തികഞ്ഞ ഒരു പണ്ഡിതസംഘത്തെ ലഭിച്ചെങ്കിലല്ലാതെ പരിമിതകാലത്തിനുള്ളിൽ ആദ്യംപറഞ്ഞപ്രകാരം ഒരു നിഘണ്ടു നിർമ്മിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. അങ്ങനെവേണമെങ്കിൽ കേരളത്തിലെ ഗവണ്മെന്റുകൾതന്നെ (ഏതെങ്കിലും ഒരു ഗവണ്മെന്റായാലും മതി) ഉദാരമായ സംഭാവന നൽകി ഒരു വിദ്വൽസമിതിയെ ഇതിലേക്കു ചുമതലപ്പെടുത്തുകയേ മാർഗ്ഗം കാണുന്നുള്ളൂ.

സാങ്കേതികപദങ്ങളെ ഒരുവിധമെല്ലാം നിർമ്മിച്ചു ശാസ്ത്രഗ്രന്ഥങ്ങളെഴുതാൻ കഴിവുള്ളവരിൽ പലരും ആ വിഷയത്തിൽ ഏകാന്തപരിശ്ര

മം ചെയ്യാതിരിക്കുന്നതിന്റെ കാരണവും മിക്കവാറും ഇതുതന്നെയാണ്. അപ്രകാരമുള്ള പരിശ്രമം ആദായകരമായിരിക്കുന്നില്ല. മലയാളപുസ്തകങ്ങൾ വായിക്കാൻ അഭിരുചിയോ സന്തോഷമോ ഉള്ളവരുടെ സംഖ്യ ഇന്നും അപരിമിതമല്ല. അവയ്ക്കു വിലകൊടുത്തുവാങ്ങിക്കുന്നവരുടെ സംഖ്യ അതിലും പരിമിതമായിരിക്കുന്നു. വെറുതേകിട്ടിയാൽ 'ചെറുകഥകൾ' വായിക്കാൻ രസമുള്ളവർ ചിലരില്ലെന്നില്ല. അങ്ങനെ കിട്ടിയാലും ശാസ്ത്രഗ്രന്ഥങ്ങൾ ആർക്കും അഭിമതമല്ല. ചില വായനശാലകൾ ഞാൻതന്നെ സന്ദർശിച്ചിട്ടുണ്ട്. വായനക്കാർ അധികമായി ഏതുതരം പുസ്തകങ്ങളാണ് ഇഷ്ടപ്പെടുന്നതെന്ന് അവിടെയെല്ലാം സിക്രട്ടറിമാരോടു ചോദിച്ചിട്ടുമുണ്ട്. "കഥപ്പുസ്തകങ്ങൾ" എന്ന ഉത്തരമാണ് എല്ലായിടത്തും കിട്ടിയതു്. ഉൽകൃഷ്ടസാഹിത്യത്തെ സ്നേഹിക്കുന്നവരായി വിരളമായ ഒരു ശതമാനം വായനക്കാർ —മിക്കവാറും അദ്ധ്യാപകന്മാർതന്നെ—ഉണ്ടെന്നു പറയാം. എന്നാൽ ശാസ്ത്രഗ്രന്ഥങ്ങൾ അവയുടെ സ്ഥാനത്തുനിന്നിളകുന്നതു പുസ്തകങ്ങളും അലമാരികളും പൊടിതുടച്ചു വൃത്തിയാക്കുന്ന അവസരങ്ങളിൽ മാത്രമേ ഉള്ളു. പാഠശാലകളിൽ ശാസ്ത്രീയവിഷയങ്ങൾ മലയാളഭാഷയിൽ പഠിപ്പിക്കാതിരിക്കുന്നതു് അതിനുവേണ്ട പുസ്തകങ്ങളുടെ അഭാവംകൊണ്ടാണെന്നുപറയും. പഠിപ്പിക്കാൻ തുടങ്ങിയാൽ പുസ്തകങ്ങളുണ്ടാകുമെന്നാണ് എന്റെ വിശ്വാസം. ആദ്യമായി ഉണ്ടാകുന്ന പുസ്തകങ്ങൾ സർവ്വയോഗ്യതകളും തികഞ്ഞവയല്ലെന്നു വരുന്നാക്കാം. എന്നാൽ അവയുടെ വൈകല്യം അല്പകാലംകൊണ്ടു നീങ്ങിക്കൊള്ളും. പല ശാസ്ത്രങ്ങളെ പ്രതിപാദിച്ചു പുസ്തകങ്ങൾ ഉണ്ടാകുമ്പോൾ സാങ്കേതികനിഘണ്ഡുവിനു പര്യാപ്തമായ ഒരടിസ്ഥാനം ലഭിക്കുമെന്നും പ്രത്യാശിക്കാം.

നീന്തുപഠിച്ചേ വെള്ളത്തിലിറങ്ങു എന്നു മടിച്ചുനില്ക്കാതെ വെള്ളത്തിലിറങ്ങി നീന്തുപഠിക്കാൻ കെല്പുള്ളവരെങ്കിലും അപ്രകാരം ശ്രമിച്ചുനോക്കട്ടെ.

സാങ്കേതിക പദസൃഷ്ടിയിൽ ഗൗനിക്കേണ്ട ചില കാര്യങ്ങൾകൂടി പറഞ്ഞു വിരമിക്കാം. ശരീരശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, ഗണിതശാസ്ത്രം മുതലായി സംസ്കൃതപ്രതിപാദിതങ്ങളായ പ്രാചീന ശാസ്ത്രങ്ങളുടെ വിഷയത്തിൽ ഒട്ടുവളരെ സാങ്കേതികപദങ്ങൾ സംസ്കൃതത്തിൽനിന്നു സ്വീകരിക്കാവുന്നതാണ്. പോരാതെവരുന്നവയെക്കുറിച്ചേ ആലോചിക്കേണ്ടതുള്ളു. പ്രകൃതിശാസ്ത്രം, രസതന്ത്രം, സസ്യശാസ്ത്രം മുതലായ അർവാചീനശാസ്ത്രങ്ങളിലെ സാങ്കേതികപദങ്ങൾ ഒട്ടുമുക്കാലും നൂതനമായി ഏർപ്പെടുത്തേണ്ടിയിരിക്കുന്നു. നൂതനപദങ്ങളെ സൃഷ്ടിക്കുമ്പോൾ അവ കഴിയുന്നതും മലയാളപദങ്ങളായിരിക്കണമെന്നുള്ള ആഗ്രഹം നല്ലതുതന്നെ. എത്രത്തോളം

കഴിവുണ്ടെന്നുള്ളതാണ ചിന്താവിഷയമായിരിക്കുന്നതു്. 'മയക്കമരുന്നു്' (Chloroform) 'പനിക്കുഴൽ' (Thermometer) ഇവപോലെയുള്ള മലയാളപദങ്ങൾ സ്വീകാര്യങ്ങളായിരിക്കുമോ? മററുചില ശുദ്ധമലയാളപദങ്ങളെ സ്വീകരിക്കുന്നതിലും അല്പം ദുർഘടമില്ലാതില്ല. 'Heat' എന്ന ഇംഗ്ലീഷ്പദത്തെ സാമാന്യാൎത്ഥത്തിൽ സംസാരഭാഷയിലും സാങ്കേതികാൎത്ഥത്തിൽ പ്രകൃതിശാസ്ത്രത്തിലും ഉപയോഗിക്കാറുണ്ടു്. തിളയ്ക്കുന്നവെള്ളത്തിൽ Heat ഉണ്ടെന്നുപറഞ്ഞാൽ അതു സംസാരഭാഷതന്നെ. ഏകദേശം മഞ്ഞുകട്ടിയോളം തണുത്ത വെള്ളത്തിലും Heat ഉണ്ടല്ലൊ. അതിനെയും പരിത്യജിച്ചിട്ടുവേണം വെള്ളം മഞ്ഞുകട്ടിയായി പരിണമിക്കാൻ. 'Heat' എന്ന പദത്തിന്റെ സാങ്കേതികപ്രയോഗമാണിതു്. ഇവിടെ 'ചൂടു്' എന്ന മലയാളപദത്തെയൊ 'താപം', 'ഉഷ്ണം' മുതലായ ഏതെങ്കിലും സംസ്കൃതപദത്തേയൊ ഉപയോഗിക്കാം. മലയാളപദംതന്നെ സ്വീകരിച്ചെന്നു വയ്ക്കുക. അപ്പോൾ 'Heat fluid,' 'Heat rays,' 'Specific Heat' ഇത്യാദി സമസ്തപദങ്ങൾക്കു 'ചൂടുദ്രവം' 'ചൂടുകിരണങ്ങൾ' 'ആപേക്ഷികച്ചൂടു്' മുതലായ വിവൎത്തനങ്ങൾ വേണ്ടിവരും. അതിനെന്താണു് ആക്ഷേപമെന്നും ചിലർ ചോദിച്ചേക്കാം. എംകിലും 'താപദ്രവം', 'താപകിരണങ്ങൾ', 'ആപേക്ഷികതാപം' എന്നെല്ലാമുള്ള സമാസങ്ങളാണു് ഇന്നത്തെ മലയാളഭാഷയ്ക്കു യുക്തതരമായി എനിക്കു തോന്നുന്നതു്.

"Friction" എന്ന പദമെടുക്കാം. "ഉരസൽ" എന്നാണു് ഇതിന്റെ മലയാള തൎജ്ജിമ. എന്നാൽ 'friction wheel,' 'angle of friction', 'frictional heat' ഇവയുടെ തൎജ്ജിമയ്ക്കു് 'ഘൎഷചക്രം', 'ഘൎഷകോണം', 'ഘൎഷതാപം' എന്ന സമാസങ്ങളാണ 'ഉരസൽ' ചേൎത്തുള്ള സമാസങ്ങളേക്കാൾ നമുക്കഭിമതമായിത്തീരുക. സംസ്കൃതവും മലയാളവും ചേൎന്നുള്ള സമസ്തപദങ്ങൾ മലയാളഗദ്യത്തിൽ പ്രായേണ ശോഭിക്കാറില്ലെന്നുള്ളതത്രെ ഇതിന്റെയെല്ലാം പരമാൎത്ഥം.

ഇംഗ്ലീഷ് പദങ്ങളുടെ ധാതൎത്ഥം നോക്കി അവയ്ക്കു ശരിയായ സംസ്കൃതപദങ്ങളെ നിൎമ്മിക്കുന്നതു കൊള്ളാമെന്നു് ഒരഭിപ്രായമുണ്ടു്. ഇതിനെ ആസ്പദമാക്കിയാണു് 'അബ്ജനകം, (Hydrogen), 'അമ്ലജനകം' (Oxygen) 'പാക്യജനകം' (nitrogen) മുതലായ പേരുകൾ സൃഷ്ടിക്കപ്പെട്ടതു്. യുക്തംപോലെ ഇതും കൊള്ളിക്കാമെന്നല്ലാതെ ഈ സമ്പ്രദായത്തെ സാൎവ്വത്രികമായി അനുവൎത്തിക്കണമെന്നു തോന്നുന്നില്ല. ഇവയേക്കാൾ ചെറിയപദങ്ങൾ ഉണ്ടാകുമെങ്കിൽ അവയെ സ്വീകരിക്കയാണ നല്ലതു്. എന്നല്ല, ധാതൎത്ഥം നോക്കി തൎജ്ജിമ ചെയ്താൽ എല്ലായ്പോഴും ശരിയായിരിക്കയു

മില്ല. ആഗമം നോക്കിയാൽ Oxygen (അമ്ലജനകം) എന്ന പേർതന്നെ അപകടത്തിലാണ്. അമ്ലങ്ങളെ (acids) ജനിപ്പിക്കുന്ന പദാൎത്ഥമെന്നാണ് ഇതിന്റെ അൎത്ഥം. ആദ്യം അറിയപ്പെട്ട ചില അമ്ലങ്ങളിൽ അമ്ലജനകം ഒരു പ്രധാനാംശമായിരുന്നു. അതിനാൽ എല്ലാ അമ്ലങ്ങളും ഇതിന്റെ പ്രവൃത്തിയാൽ ഉണ്ടാകുന്നവയാണെന്നു ഭ്രമിച്ച് ഈ വാതകത്തിന് അമ്ലജനകം (oxygen) എന്നു പേർ കല്പിച്ചു. ഇതിന്റെ സമ്പൎക്കമില്ലാത്ത അമ്ലങ്ങൾ അനേകം പ്രത്യക്ഷപ്പെട്ടതിനു ശേഷവും oxygen എന്ന പേർ മാററണമെന്നു അവർ വിചാരിച്ചില്ലെന്നേയുള്ളു. ഒരു പുതിയ വീടു പണിയിച്ചു "പുത്തൻവീട്" എന്നു പേരിട്ടാൽ അൻപതോ നൂറോ വൎഷം കഴിയുമ്പോഴും അതു പുത്തൻവീടു തന്നെയാണല്ലോ. ഈ വാതകത്തിനു 'ദാഹക'മെന്ന പേർ കൊള്ളാമെന്നു എനിക്കു തോന്നിയിട്ടുണ്ട്. ദാഹകം ഒരു ചെറിയ പദമാണെന്നു മാത്രമല്ല, ആക്സിജന്റെ മുഖ്യധൎമ്മമായ ദഹനകാരിത്വത്തെ അതു സൂചിപ്പിക്കയും ചെയ്യുന്നു.

'പാക്യജനകം' എന്നു നൈട്രജന്നു കല്പിച്ചിട്ടുള്ള പേരിനെക്കുറിച്ചും പൊതുവേ അഭിപ്രായപ്പെടാൻ വകയുണ്ട്. ഈ വാതകത്തിനു 'നത്രം' എന്ന പേർ ഒരു പണ്ഡിതൻ നിൎദ്ദേശിച്ചിരിക്കുന്നു. ഈ പേർ എത്രയും ചെറിയതും ലളിതവുമാണ്. ഇംഗ്ലീഷ് നാമത്തോടു ഒരു ശബ്ദസാമ്യമുണ്ട്; ശരിയായ ഒരർത്ഥവുമുണ്ട്. "നത്രായതേ (ദഹനം) ഇതി നത്രം" എന്നു പറയാം. അതായതു ദഹനത്തെ സഹായിക്കുന്നില്ല. (does not support combustion) ഈ വാതകത്തിന്റെ ഒരു മുഖ്യഗുണവും അതാണല്ലൊ.

ഇപ്രകാരമോ മററു പ്രകാരത്തിലൊ അനേകം പദങ്ങൾക്കു സമുചിതങ്ങളായ പൎയ്യായങ്ങൾ സൃഷ്ടിക്കാൻ സാധിക്കുമെന്നു തോന്നുന്നു. മലയാള ഭാഷയിലും, ഈ വക കാൎയ്യങ്ങളിൽ ഇപ്പോൾ ആ ഭാഷയ്ക്കു ഉററബന്ധുവായിരിക്കുന്ന സംസ്കൃതത്തിലും പൎയ്യായ പദങ്ങൾ ലഭിക്കാനൊ നിൎമ്മിക്കാനൊ ശക്യമല്ലാതെ വരുമ്പോൾ ഇംഗ്ലീഷ് പദങ്ങളെത്തന്നെ അംഗീകരിച്ചാൽ ധാരാളം മതിയാകുന്നതാണ്. എന്നാൽ അവയെ അംഗീകരിക്കുമ്പോൾ ഒരു കാൎയ്യം ശ്രദ്ധിക്കേണ്ടതുണ്ട്. ഇംഗ്ലീഷ്കാർ ഇൻഡ്യൻ ഭാഷകളിൽ നിന്നു പദങ്ങളെടുക്കുമ്പോൾ ഇംഗ്ലീഷിൽ കൂടിക്കഴിയാൻ തക്കവണ്ണം അവയെ ഒരു ഇംഗ്ലീഷ്‌വേഷം കെട്ടിയ്ക്കാറുണ്ടല്ലൊ. അതുപോലെ ഇംഗ്ലീഷിൽ നിന്നെടുക്കുന്ന പദങ്ങൾക്ക് ഒരു മലയാളിവേഷം നമ്മളും നൽകേണ്ടതായിവരും. യൂറോപ്യൻ ഭാഷകളിലെല്ലാം രസതന്ത്രത്തിലെ സാംകേതികസംജ്ഞകൾക്ക് ഏറക്കുറെ ഐകരൂപ്യമുണ്ടെങ്കിലും അതാതുഭാഷയ്ക്കു അനുരൂപമാംവണ്ണം അവയെ അല്പാല്പം ഭേദപ്പെടുത്താറുമുണ്ട്. chlorine, Bromine, Iodine എന്ന ഇംഗ്ലീഷ് സംജ്ഞകൾക്കു

ജർമൻഭാഷയിലുള്ള പര്യായങ്ങൾ chlor, Brom, Iod എന്നാണ്. ഇങ്ങനെ പല ദൃഷ്ടാന്തങ്ങളും കാണിക്കാം. മലയാളഭാഷയിൽ ഈ വേഷപ്പകർച്ച്കൊണ്ടു സാരമായ ഒരു കാര്യംകൂടി സാധിക്കാനുണ്ട്. ഇംഗ്ളീഷിൽ വിഭക്തികളെക്കുറിക്കാൻ prepositions എന്ന നിപാതങ്ങളാണുപയോഗിക്കുന്നതു്. എന്നാൽ നമുക്കു എല്ലാ വിഭക്തികൾക്കും നാമങ്ങളുടെ പിൻപേ പ്രത്യയങ്ങൾ ചേർക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു പ്രത്യയങ്ങൾ ചേർക്കാൻ സൗകര്യപ്പെടത്തക്കവിധത്തിൽ ശബ്ദങ്ങൾക്കു രൂപാന്തരം ചെയ്കയാണു വേണ്ടതു്. ഇതിലേയ്ക്കു മേൽപറഞ്ഞ സംജ്ഞകളെ ക്ലോറം, ബ്രോമം, അയഡം, എന്നിങ്ങനെ മാററുന്നതു നന്നായിരിക്കും. Hindi Scientific Dictionary എന്ന ശബ്ദകോശത്തിലും ഇങ്ങനെയുള്ള സമ്പ്രദായങ്ങൾ അംഗീകരിച്ചു കാണുന്നു.

രസതന്ത്രവിഷയത്തിൽ സാങ്കേതിക പദങ്ങളെ നിർമ്മിക്കാൻ സംസ്കൃതവും നമ്മെ അതിദൂരം സഹായിക്കുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഒട്ടുവളരെ പദങ്ങൾ ഇംഗ്ളീഷിൽനിന്നു തന്നെ എടുക്കേണ്ടിവരുമെന്നു് ആ ശാസ്ത്രത്തിലെ സംജ്ഞാബാഹുല്യം നോക്കിയാൽ ആരും സമ്മതിക്കുന്നതാണ്. ഇതരശാസ്ത്രങ്ങളുടെ വിഷയത്തിൽ അത്രതന്നെ കടം കൊള്ളേണ്ടിവരികയില്ലെന്നു പക്ഷേ വിചാരിക്കാം.

രാജ്യഭരണവും കോടതിക്കാര്യങ്ങളും സംബന്ധിച്ചു ഒട്ടധികം വാക്കുകൾ വളരെമുമ്പുതന്നെ നമ്മുടെ ഭാഷയിൽ വന്നുചേർന്നിട്ടുണ്ട്. പാശ്ചാത്യരുടെ ജീവിതചര്യയും വേഷഭൂഷകളും സംബന്ധിച്ചു പിന്നീടു വന്നുചേർന്ന ഒരുസംഘം പദങ്ങൾ അങ്ങനെ നാടകം, സിനിമാ, മോട്ടോർഗതാഗതംകളികൾ—ഈ വകയിൽ ഒരു പെരുത്ത പദസഞ്ചയവും നടപ്പായിക്കഴിഞ്ഞു. വിമാനയാത്ര സംബന്ധിച്ച പദങ്ങൾ തെരുതെരെ വന്നുകൊണ്ടിരിക്കുന്നു. പണ്ഡിതന്മാർ ഇവയ്ക്കെല്ലാം മലയാള വാക്കുകൾ സൃഷ്ടിച്ചാലും ജനങ്ങൾ ഇനി അവയെ സ്വീകരിക്കുമെന്നു തോന്നുന്നില്ല. പ്രാഥമിക വിദ്യാഭ്യാസം പോലും ലഭിച്ചിട്ടില്ലാത്ത ഗ്രാമവൃദ്ധന്മാരും ഈ പദങ്ങളെ സ്വഭാഷാപദങ്ങളെപ്പോലെ കൈകാര്യം ചെയ്തുവരുന്നു. ഈ സ്ഥിതിക്കു ശാസ്ത്രവ്യവഹാരത്തിനു് ആവശ്യമുള്ള എത്രതന്നെ സാങ്കേതികപദങ്ങളെ നാം ഇംഗ്ളീഷിൽ നിന്നെടുത്താലും അവയ്ക്കു് അചിരേണ നമ്മുടെ ഭാഷയിൽ സാത്മ്യം സിദ്ധിക്കുമെന്നുള്ളതിനു സംശയമില്ല.



# ഭാഗ്യചക്രം

## I

(എൻ. പി. മാരാർ.)

ഭാരതത്തിലെ ഒരു വലിയ പുണ്യസ്ഥലമാണല്ലൊ കാശി. അതു്, മുമുക്ഷുക്കളായ ഹൈന്ദവലക്ഷങ്ങളുടെ രക്ഷാസങ്കേതമാണ്. അതിനാൽ ഗംഗാസ്നാനത്തിനും വിശ്വനാഥദൎശനത്തിനും ആയി അനേകം തീൎത്ഥാടനക്കാർ ആണ്ടുതോറും അവിടെ ചെന്നുകൂടാറുണ്ടു്. അംബരചുംബികളായ മണിമന്ദിരങ്ങളെന്നപോലെതന്നെ, നരകസദൃശങ്ങളായ ചെററക്കുടിലുകളും ആ നഗരത്തിൽ അപൂൎവ്വമല്ല. ധനപ്രമത്തതയും ദാരിദ്ര്യദുഃഖവും ഒരുപോലെ അവിടെ നടമാടുന്നുണ്ടു്. പാപകൎമ്മങ്ങളെന്നപോലെതന്നെ, പുണ്യധൎമ്മങ്ങളും ആ വലിയ പട്ടണത്തിൽ പ്രചുരമായി പ്രചരിച്ചിരിക്കുന്നു. സാത്വികങ്ങളായ സൽപ്രവൃത്തികളെന്നപോലെതന്നെ, താമസികങ്ങളായ ദുഷ്പ്രവൃത്തികളും അവിടത്തെ നിത്യസംഭവങ്ങളാണ്. ഉയൎച്ചയും താഴ്ചയും, വെളിച്ചവും ഇരുട്ടും, കരയും കടലും നാം പ്രകൃതിയിൽ കണ്ടുവരുന്ന ദ്വന്ദ്വങ്ങളാണല്ലൊ.

ഇപ്രകാരമെല്ലാമുള്ള കാശിനഗരത്തിലെ, ധനാഢ്യനായ ഒരു ബാങ്കുടമസ്ഥനായിരുന്നു ഹീരലാൽ. അദ്ദേഹത്തിന്നു് അളവററ സമ്പത്തുണ്ടായിരുന്നു; എങ്കിലും, സന്തതി ഇല്ലാതെ, സന്തപ്തചിത്തനായി വളരെക്കാലം കഴിച്ചുകൂട്ടേണ്ടതായി വന്നു. പാപപരിഹാരാൎത്ഥം, അദ്ദേഹം, പല പുണ്യകൎമ്മങ്ങളും നടത്തി. എന്നിട്ടും, അദ്ദേഹത്തിന്റെ പ്രായത്തോടൊപ്പംതന്നെ സന്താനദുഃഖവും പ്രതിദിനം പ്രവൃദ്ധമായിക്കൊണ്ടിരുന്നതേ ഉള്ളു. ഒടുവിൽ, പല സൽകൎമ്മങ്ങളുടേയും പ്രാൎത്ഥനയുടേയും അനന്തരഫലമായി, ഈശ്വരകാരുണ്യത്താൽ, ഹീരലാലിന്നു് ഒരു ആൺകുട്ടി ഉണ്ടായി. "ഉണ്ണിയുണ്ടായ സന്തോഷംകൊണ്ടു്," ഉടൻതന്നെ അദ്ദേഹം നടത്തിയ സൽകൃത്യങ്ങൾ ഇവിടെ വിസ്തരിച്ചു വിവരിക്കേണ്ട ആവശ്യമില്ലല്ലൊ.

തങ്ങളുടെ ഓമനസ്സന്താനത്തിന്റെ മേൽ മാതാപിതാക്കന്മാർ ചൊരിഞ്ഞ സ്നേഹശുശ്രൂഷകൾക്കും വാത്സല്യപ്രകടനങ്ങൾക്കും കൈയ്യും കണക്കും ഉണ്ടായിരുന്നില്ല. അനിതരസാധാരണമായ സൌന്ദൎയ്യവും അനല്പമായ ആരോഗ്യവും തികഞ്ഞ ആ മോഹനകുമാരൻ നാട്ടുകാരുടേയും വീട്ടുകാരുടേയും 'കണ്ണിലുണ്ണി'യായി വളൎന്നുവന്നു.

എന്നാൽ, ഒന്നുകൊണ്ടും മാത്രം ദീപകുമാരന്റെ (അതായിരുന്ന പുത്രന്റെ പേർ) അഭ്യുദയത്തിൽ അതിയായ അസൂയ ഉളവായി. അതു പിതൃസഹോദരനായ ശ്യാമലാലിനു തന്നെ ആയിരുന്നു. കുബേരതുല്യനായ ജ്യേഷ്ഠന്റെ സമ്പത്തിനെല്ലാം പൂർണ്ണാവകാശിയായ കുമാരൻ, തന്റെ സ്വാർത്ഥതാജന്യമായ അതിമോഹങ്ങൾക്ക വലിയ പ്രതിബന്ധമായിത്തീരുമെന്നു് അയാൾ വല്ലാതെ ഭയപ്പെട്ടു. ജ്യേഷ്ഠനു സന്താനമില്ലാത്തതുകൊണ്ടു്, അദ്ദേഹത്തിന്റെ അനന്തരാവകാശി താൻ മാത്രമായിരിക്കുമെന്നു് ആശിച്ചു്, കെട്ടിപ്പൊക്കി കൊണ്ടുവന്ന ആകാശക്കോട്ടകൾ, ദീപകുമാരന്റെ ആവിർഭാവത്തോടുകൂടി ഇടിഞ്ഞുപൊളിഞ്ഞു നിലംപതിച്ചതിനാൽ, പരമാർത്ഥത്തിൽ നിരപരാധിയായ ആ ബാലനെ ബദ്ധശത്രുവായിട്ടാണു ശ്യാമലാൽ പരിഗണിച്ചതു്. എന്നാൽ, തന്റെ ഹൃദയാന്തർഭാഗത്തു ഗോപനം ചെയ്തുവച്ചിരുന്ന ആ പരമരഹസ്യം അയാൾ ലേശംപോലും പുറത്തു പ്രകാശിപ്പിച്ചിരുന്നുമില്ല.

ഏതായാലും ദീപകുമാരനെ തന്റെ സ്വാർത്ഥക്കൊട്ടംകാളിക്കു ബലികൊടുക്കാതെ ഗത്യന്തരമില്ലെന്നുതന്നെ അയാൾ ഉറച്ചു. 'ക്രിയാകേവലമുത്തരം' എന്നുള്ളതാണു് അയാളുടെ പ്രമാണം. 'ശുഭസ്യശീഘ്രം' എന്നും ഉണ്ടല്ലോ. അതിനാൽ, അതിനിഷ്ഠുരന്മാരായ ഒരുകൂട്ടം കവർച്ചക്കാരെ അയാൾ കൈക്കൂലികൊണ്ടു് സന്തുഷ്ടരാക്കി. കഴിയുന്നതും വേഗത്തിൽ അവർ ദീപകുമാരനെ എങ്ങോട്ടോ തട്ടിക്കൊണ്ടു പോകയും ചെയ്തു.

വൃദ്ധനായ ഹീരലാൽ ഈ ദുഃഖവൃത്താന്തം കേട്ടപ്പോൾ, ഇടിവെട്ടേററതുപോലെ നിശ്ചേതനനായി നിലംപതിച്ചു. പുത്രവിയോഗത്താൽ ദുസ്സഹദുഃഖമാണു് അദ്ദേഹം അനുഭവിക്കേണ്ടിവന്നതു്. എങ്കിലും, കാലക്രമേണ അതിന്റെ ശക്തി അല്പാല്പം കുറഞ്ഞുതുടങ്ങിയതു ലോകസാധാരണമാണല്ലോ. കാണാതെപോയ ഏകപുത്രനെ അന്വേഷിച്ചു കണ്ടുപിടിക്കുന്നതിനായി തന്റെ സമ്പൽശക്തിയും സ്വാധീനശക്തിയും ഒരുപോലെ ഹീരലാൽ വിനിയോഗിച്ചു. എങ്കിലും എല്ലാം നിഷ്ഫലമായി കലാശിച്ചതേ ഉള്ളു. പത്രങ്ങളിലെ പരസ്യംകൊണ്ടോ, രഹസ്യപ്പോലീസുകാരുടെ നിരന്തരപരിശ്രമം കൊണ്ടോ യാതൊരു തുമ്പും കിട്ടിയില്ല. മാതാപിതാക്കന്മാർ ഏകപുത്രന്റെ വിയോഗദുഃഖത്തിൽ വെന്തുനീറി. അവർ കേവലം നിരാശാവശംവദരായി. എന്നിട്ടും, കപടപടുവായ സ്വസഹോദരനിൽ ഹീരാലാലിനുണ്ടായിരുന്ന പരിപൂർണ്ണവിശ്വാസത്തിനു ലവലേശം കുറവു വന്നിരുന്നില്ല. എന്നു മാത്രമല്ല, സ്വാർത്ഥതല്പരനായ അയാളെ പൂർവ്വാധികം വിശ്വാസപാത്രമായും, ദുസ്സഹദുഃഖത്തിൽ സ്വല്പമെങ്കിലും ആശ്വാസപ്രദനായും, തന്റെ വാർദ്ധക്യത്തിൽ ഏകാവലംബമായും മാത്രമെ ശുദ്ധഹൃദയനായ ആ ധനികവൃദ്ധൻ പരിഗണിച്ചിരുന്നുള്ളു.

കവച്ച്ക്കാർ ഒരു മോട്ടോർവണ്ടിയിൽ കയററിയാണു ദീപകുമാരനെ തട്ടിക്കൊണ്ടുപോയതു്. പോലീസുകാർ സംശയിച്ച് ആ വണ്ടിയെ പിൻതുടൎന്നുവെങ്കിലും കവർച്ചക്കാരെ പിടികിട്ടിയില്ല. അവർ വായുവേഗത്തിൽ പല പട്ടണങ്ങളും പിന്നിലാക്കിയശേഷം കല്ലൂട്ടായിലെത്തി. അധികം ജനസഞ്ചാരമില്ലാത്ത ഒരു നാല്ക്കവലയിൽ ആ കുട്ടിയെ ഇട്ടംവച്ച് അവർ അവിടെനിന്നും പറപറന്നുകളഞ്ഞു. ഭാരുണാരുണന്റെ കിരണധോരണിയാൽ ക്ഷീണിച്ചു വലയുന്ന അധ്വഗന്മാൎക്കു വിശ്രമം അരുളുന്നതും, ശാഖോപശാഖകളോടുകൂടി പന്തലിച്ചു വളരുന്നതും ആയ ഒരു വലിയ പേരാൽമരം ആ കവലയിൽ നില്പുണ്ടായിരുന്നു. കത്തിക്കാളുന്ന വെയിലത്തു്, വളരെ അകലെവെച്ചുതന്നെ പഥികാക്ഷികൾക്കു ലക്ഷീഭവിക്കുന്ന അതിന്റെ ഹരിതച്ഛവി ആൎക്കും ആശ്വാസപ്രദമായി തോന്നാതിരിക്കയില്ല. കാററിൽ ആടുന്ന വടവൃക്ഷപത്രങ്ങൾ, യാത്രാക്ലേശംകൊണ്ടു ക്ഷീണിച്ചു വലയുന്ന വഴിയാത്രക്കാരെ വിശ്രമിക്കുവാൻ കൈകാട്ടി വിളിക്കുന്ന ക്ഷണപത്രങ്ങൾ തന്നെ ആയിരുന്നു.

ആ മഹാവൃക്ഷത്തണലിൽ, ജാത്യന്ധനായ ഒരു വൃദ്ധഭിക്ഷു പതിവായി ചെന്നിരിക്കാറുണ്ടു്. ശൂരദാസനെ (അതായിരുന്നു പേർ) എല്ലാവൎക്കും നല്ല പരിചയമായിരുന്നു. അതിലെ ഗതാഗതം ചെയ്യുന്ന മൃദുലഹൃദയന്മാരായ യാത്രക്കാരെ തന്റെ ഗാനമാധുരികൊണ്ടു് ആ വൃദ്ധയാചകൻ ആകൎഷിക്കും. അവരുടെ കാരുണ്യത്തേയും ഔദാൎയ്യത്തേയും ആശ്രയിച്ചു മാത്രമാണു് അയാൾ കാലക്ഷേപം കഴിച്ചുവന്നതു്. വൈകുന്നേരം വീട്ടിലേയ്ക്കു തിരിച്ചുപോകാൻ ഭാവിച്ചപ്പോൾ ബാലനായ ദീപകുമാരൻ അയാളുടെ കാലിൽ തടഞ്ഞു. അവൻ ഒരനാഥബാലനാണെന്നുകൂടി അറിയാനിടവന്നപ്പോൾ, മഹാദരിദ്രനായ കുചേലബ്രാഹ്മണനെ കണ്ട ഉടൻ 'സന്തോഷംകൊണ്ടോ സന്താപംകൊണ്ടോ കണ്ണുനീരണിഞ്ഞ ചെന്താമരക്കണ്ണനേപ്പോലെ' ജാത്യന്ധങ്ങളായ നേത്രങ്ങളിൽ നിന്നുപോലും ശൂരദാസൻ അശ്രുക്കൾ പൊഴിച്ചു. അതിദീൎഘകാലത്തെ അപത്യദുഃഖത്തിന്നു് ആ മോഹനകുമാരൻ മൂലം പരിഹാരമുണ്ടായല്ലോ എന്നുള്ള സന്തോഷവും നിത്യദാരിദ്ര്യത്തിൽ നിപതിച്ചു മിക്കവാറും നിരാഹാരമായി കഴിഞ്ഞുകൂടുവാൻ നിർബന്ധിതമായ തന്റെ ചെറുകുടുംബത്തിന്നു് അവൻ ഒരു വലിയ ഭാരമാകുമല്ലോ എന്നുള്ള സന്താപവുമാണു പരമാൎത്ഥത്തിൽ, ശൂരദാസനു് ഒരേ സമയത്തുതന്നെ ഉണ്ടായതു്. എന്നാൽ വീട്ടിലെത്തി വിവരം പറഞ്ഞപ്പോൾ അയാളുടെ പത്നിക്കു് അതിരററ സന്തോഷം ഉണ്ടായി. കവച്ച്ക്കാർ ആ ബാലനെ ഉപേക്ഷിച്ചുംവച്ചു പോയപ്പോൾ അവൻ അണിഞ്ഞിരുന്ന വിലയേറിയ വസ്ത്രാഭരണാദികളെല്ലാം ആ ദമ്പതിമാർ അഴിച്ചു സൂക്ഷിച്ചുവച്ചു. കുട്ടിയെ അന്വേഷിച്ച് ആരെങ്കിലും വരുന്നുവെ

ങ്കിൽ എല്ലാം തിരിച്ചുകൊടുക്കാമെന്നാണു് അവർ കരുതിയതു്. എങ്കിലും, വളരെ കൊല്ലം കഴിഞ്ഞിട്ടും ആരും അവിടെ ചെന്നില്ല. ധനപ്രമത്തതയ്ക്കും, ആഡംബരത്തിനും, മററു സ്വാധീനശക്തികൾക്കും അപ്രാപ്യമായ ആനന്ദാതിരേകമായിരുന്നു ആ പാഴ്കുടിലിൽ ദീപകുമാരൻ അനുഭവിക്കുവാൻ ഇടവന്നതു്. കുമാരനും ആ വൃദ്ധദമ്പതികളും തമ്മിലുള്ള സ്നേഹബന്ധം ദിനംദിനം ദൃഢതരമായി വൎദ്ധിച്ചുകൊണ്ടിരുന്നു. തങ്ങളുടെ വളൎത്തുപുത്രന്റെ ഭാവി ശോഭനമാക്കുവാൻ വഴി കാണാതെ അവർ നിരാശാവശംവദരായി. ഏതായാലും, അവരുടെ അന്യോന്യസ്നേഹം വൎദ്ധിച്ചു വൎദ്ധിച്ചു്, അവനുവേണ്ടി മാത്രം അവരും, അവൎക്കുവേണ്ടി മാത്രം അവനും ജീവിക്കുകയാണെന്നുള്ള ഘട്ടത്തിലെത്തി.

ഒരു സിനിമാമാനേജർ, നടനകലാവല്ലഭനായ ഒരു സംഗീതവിദഗ്ദ്ധനെ തിരഞ്ഞുപിടിക്കുവാൻ അശ്രാന്തം പരിശ്രമിച്ചുവന്നിരുന്നു. എങ്കിലും സുസമ്മതനായ ഒരാളെ കണ്ടെത്താൻ അയാൾക്കു കഴിഞ്ഞില്ല. ഒടുവിൽ ജാത്യന്ധനായ സൂരദാസന്റെ ആപാദമധുരമായ സംഗീതപാടവം അയാളുടെ ശ്രദ്ധയെ ബലാദാകൎഷിച്ചു. സൂരദാസനേക്കൂടി നടനാക്കുവാൻ സാധിക്കുന്നപക്ഷം, തനിക്കു ലഭിക്കുവാൻ ഇടയുള്ള വലിയ ആദായത്തെ പററി ചിന്തിച്ചപ്പോൾതന്നെ അയാൾ വളരെ സന്തുഷ്ടനായി. സൂരദാസനാകട്ടെ, ഇക്കാൎയ്യത്തിൽ അശേഷം തൃപ്തി ഉണ്ടായിരുന്നില്ല എങ്കിലും വളൎത്തുപുത്രന്റെ അഭിവൃദ്ധിയിലുള്ള അത്യാകാംക്ഷ നിമിത്തം ഒരു വമ്പിച്ച ശമ്പളം കിട്ടിയാൽ, കമ്പനിയിൽ ചേൎന്നു് അഭിനയിക്കാമെന്നു്, മനമല്ലാമനസ്സോടെ അയാൾ സമ്മതിച്ചു. അസാധാരണമായ സംഗീതപാടവവും അസാമാന്യമായ അഭിനയസാമൎത്ഥ്യവും എത്രയും വേഗത്തിൽ അയാളെ സുപ്രസിദ്ധനാക്കി. തന്മൂലം മാനേജൎക്കു ലഭിച്ച ആദായത്തിനു് അതിരില്ലാതായി. പെട്ടെന്നു വലിയ ധനവാനായിത്തീൎന്ന സൂരദാസൻ സ്വന്തമായ ഒരു നല്ല ഗൃഹം ഉണ്ടാക്കയും, ദീപകുമാരന്റെ സുഖത്തിനും സൌകൎയ്യത്തിനും വേണ്ടതെല്ലാം തയ്യാറാക്കുകയും ചെയ്തു. മാടത്തിൽനിന്നും മേടയിലേയ്ക്കു പ്രവേശിച്ച ആ കുടുംബാംഗങ്ങൾ—നിത്യദാരിദ്ര്യത്തിൽനിന്നും നിതാന്തൈശ്വൎയ്യത്തിലേയ്ക്കു കുതിച്ചുകയറിയ അവർ—അല്പമെങ്കിലും അഹങ്കാരമൊ ആഡംബരമൊ ബാധിക്കാതെ ലളിതമായ നിത്യാനന്ദം അനുഭവിച്ചുതുടങ്ങി.

## II

ഇതിനിടയിൽ കാലസരിത്തു പാഞ്ഞൊഴുകിക്കൊണ്ടിരുന്നു. 'നവയൌവനവുംവന്നു നാൾതോറും വളൎന്നു' ദീപകുമാരൻ ആകാരസൌഷ്ഠവം കൊണ്ടും വിദ്യാവിനയസമ്പത്തുകൊണ്ടും ആരുടേയും ശ്രദ്ധയെ ഹഠാ

ദാകൎഷിച്ചുതുടങ്ങി. സംഗീതവിദഗ്ദ്ധനായ വളൎത്തച്ഛൻെറ മേൽനോട്ട ത്തിൽ, നിരന്തരാഭ്യാസത്തിൽ, ആ കോമളകളേബരൻ പ്രശസ്തനായ സംഗീതവിദ്വാനും, നടനശിരോമണിയും ആയിത്തീൎന്നു. തന്മൂലം ആ യുവശ്രീമാൻ വളരെ പേരും പെരുമയും സമാൎജ്ജിക്കുവാൻ ഇടയായി. തൽഫലമായി ഏററവും സമ്പന്നയായ ഒരു വിധവാപുത്രിയുടെ സ്നേഹാദരബഹുമാനങ്ങൾക്കു ദീപകുമാരൻ പാത്രീഭവിച്ചു. "മുഖമഖിലം നയനയുഗം, വക്ഷഃ സൎവ്വം പയോധരദ്വന്ദ്വം" എന്ന വൎണ്ണന ആ തരുണിയെ സംബന്ധിച്ചിടത്തോളം പരമാൎത്ഥമായിരുന്നു. രൂപകുമാരി എന്ന അവളുടെ പേർ അന്വൎത്ഥമാണെന്നു സകലരും സശിരഃകമ്പം സമ്മതിച്ചു. കുമാരീകുമാരന്മാർ കാലക്രമേണ പരസ്പരാനുരാഗബദ്ധരായി. അവളുടെ മാതാവ് ഈ വിവരങ്ങൾ അറിയാനിടവന്നപ്പോൾ—കുലമഹത്വമില്ലാത്ത കുരുടപുത്രനിൽ തൻെറ പുത്രി പ്രണയപരവശയായിരിക്കുന്നുവെന്നു മാതാവു ധരിച്ചപ്പോൾ—സമ്പൽപ്രമത്തയായ ആ വിധവയുടെ ദുരഭിമാനത്തിനു ഭാഗംഭവിച്ചു. "ഈടാൎന്നവായ്ക്കുമനുരാഗനദിക്കു വിഘ്നം കൂടാതെയാഴക്കുനുവദിക്കുകയില്ല ദൈവം" എന്നാണല്ലോ മഹാകവിവാക്യം. കുമാരനുമായുള്ള സ്നേഹബന്ധം നേരത്തേതന്നെ അറുത്തു മുറിച്ചുകളയുന്നതാണു നല്ലതെന്നു മാതാവു സ്വപുത്രിയെ പലപ്പോഴും താക്കീതുചെയ്യാതിരുന്നില്ല. പ്രണയാന്ധയായ രൂപകുമാരിയാകട്ടെ, മാതൃശാസനകളെ അവഗണിക്കുകയാണുണ്ടായിട്ടുള്ളത്. എങ്കിലും, കുലത്തെപ്പററിയും പിതൃകുടുംബത്തെപ്പററിയും അവൾ നേരിട്ടു സ്വകാമുകനോടു ചോദിക്കാതിരുന്നില്ല. വളൎത്തച്ഛനിൽനിന്നും അറിയാനിടവന്ന സകല വിവരങ്ങളും, മറച്ചുവയ്ക്കാതെ ആ യുവാവു തൻെറ പ്രേമഭാജനത്തോടു തുറന്നുപറയുവാൻ അശേഷം മടിച്ചില്ല. തങ്ങളുടെ വിവാഹവൈഷമ്യങ്ങളോൎത്തു കാമിനീകാമുകന്മാർ വളരെ ദുഃഖിച്ചു. എങ്കിലും അവളുടെ സ്ഥിരനിശ്ചയത്തിന് ഒട്ടുംതന്നെ ഇളക്കം തട്ടിയില്ല. സൎവ്വോപരി പ്രണയത്തെ വിലമതിക്കുന്ന രൂപകുമാരിയാകട്ടെ ക്രൂരമായ സമുദായാചാരത്തേയും, മാതൃകോപത്തേയും തൃണവൽഗണിച്ചു., തൻെറ വമ്പിച്ച സമ്പത്തും, സ്ഥാനമാനങ്ങളും, മണിമന്ദിരവും, മാതൃസ്നേഹവും നിൎല്ലോഭം പ്രേമമാകുന്ന ഹോമകുണ്ഡത്തിൽ സമൎപ്പിക്കുവാൻ ആ കാമിനി ലേശംപോലും മടി കാണിച്ചില്ല. ഏതായാലും, വല്ല ഓണംകേറാമൂലയിലും ചെന്നെത്തിയതിനുശേഷം, അടങ്ങിഒതുങ്ങി സുഖമായി ദാമ്പത്യജീവിതം നയിക്കാമെന്ന് അവർ തീരുമാനിച്ചു. അതിനാൽ, പ്രണയാന്ധരായ ആ കാമിനീകാമുകന്മാർ ഒരു മോട്ടാർകാറിൽ കയറി എങ്ങോട്ടെന്നില്ലാതെ പുറപ്പെട്ടു പോകുകയും ചെയ്തു.

കാലം വളരെ കഴിഞ്ഞിട്ടും ഹീരലാലിൻെറ ദുഃഖത്തിനു പറയത്തക്കവണ്ണം കുറവുണ്ടായില്ല. മകൻ മരിച്ചുപോയിട്ടില്ലെന്നുള്ള വിശ്വാസ

ത്താൽ, കുമാരനെ അന്വേഷിച്ചു കണ്ടുപിടിക്കുന്നതിനായി അദ്ദേഹം അനേകം അപസപ്പ്കന്മാരെ ഏറ്റ്പ്പാടുചെയ്തു. അവർ ചെയ്ത ഭഗീരഥപ്രയത്നം നിഷ്പ്രയോജനമായിട്ടാണു പരിണമിച്ചതു്. ഒടുവിൽ തൻെറ മരണപത്രത്തിൽ കാലോചിതമായ ഭേദഗതികൾ വരുത്തുവാനായി, ഇരുമ്പുപെട്ടിയിൽനിന്നും അതെടുത്തുകൊണ്ടുവരുവാൻ ഒരുദിവസം ഹീരലാൽ സഹോദരനോടാജ്ഞാപിച്ചു. ജ്യേഷ്ഠൻ കാണാതെതന്നെ അതൊന്നു പരിശോധിച്ചുനോക്കാതിരിപ്പാൻ അയാളുടെ ജിജ്ഞാസ അനുവദിച്ചില്ല. അത്യത്ഭുതം! അയാൾ എന്താണതിൽ കണ്ടതു്!! തൻെറ കണ്ണുകളെ വിശ്വസിക്കാമോ എന്നുപോലും അയാൾക്കു സംശയമായി. ജ്യേഷ്ഠൻെറ വമ്പിച്ച സമ്പത്തു മുഴുവൻ ദീപകുമാരനും തനിക്കും സമമായി വീതിച്ചു നിശ്ചയിച്ചിരിക്കുന്നതായിട്ടാണു് അയാൾ മരണപത്രത്തിൽ വായിച്ചതു്!!! എന്നു മാത്രമല്ല, തൻെറ വിശ്വസ്തസേവനത്തെപ്പററി ശുദ്ധഹൃദയനായ ജ്യേഷ്ഠസഹോദരൻ പ്രത്യേകം പ്രസ്താവിച്ചിരുന്നതാനും. ദീപകുമാരനെ വീണ്ടും കണ്ടുപിടിക്കാമെന്നുള്ള ആശാരശ്മിപോലും അവശേഷിക്കാതെ വന്നതിനാൽ, സ്വത്തിനു മുഴുവൻ അനുജനെത്തന്നെ പൂർണ്ണാവകാശിയാക്കി മരണപത്രത്തിൽ വേണ്ടതായ ഭേദഗതി വരുത്തുവാനായിരുന്നു അദ്ദേഹം അതെടുത്തുകൊണ്ടുവരുവാൻ ആജ്ഞാപിച്ചതു്. തൻെറ കൃതഘ്നതയ്ക്കും വിശ്വാസവഞ്ചനയ്ക്കും ഉചിതമായ പ്രതിഫലം! ശേഷം ചിന്തിക്കുവാൻപോലും ശ്യാമലാലിനു സാദ്ധ്യമായില്ല. അയാൾ സ്വയംകൃതാപരാധബോധത്താൽ ലജ്ജാവനമ്രമുഖനായി. അയാളുടെ കൃതഘ്നമായ സ്വാർത്ഥബുദ്ധിപോലും പശ്ചാത്താപത്താൽ ഉരുകി; ഗണ്ഡമണ്ഡലങ്ങളിൽക്കൂടി കണ്ണുനീർ ധാരധാരയായി ഒഴുകിത്തുടങ്ങി. ജ്യേഷ്ഠനോടു കാണിച്ചുകൊണ്ടിരുന്ന കപടഭക്തിയിൽ അയാൾ ഹൃദയപൂർവ്വം പശ്ചാത്തപിച്ചു. തൽഫലമായി അയാളുടെ ഹൃദയത്തിൽ ഒരു വലിയ പരിവത്തനം ഉണ്ടായി. നീചമായ സ്വാർത്ഥതയ്ക്കും നിന്ദ്യമായ കുത്സിതവൃത്തിക്കും താൻതന്നെ പരിഹാരമുണ്ടാക്കേണ്ടതാണെന്നു് അയാൾ ദൃഢനിശ്ചയം ചെയ്തു. അതുകൂടാതെ അരനിമിഷം അടങ്ങിയിരിക്കാൻ അയാളുടെ മനസ്സാക്ഷി സമ്മതിച്ചില്ല. എന്തായാലും ദീപകുമാരനെ കണ്ടുപിടിക്കുമെന്നു് അയാൾ ഉഗ്രശപഥം ചെയ്തു. അന്വേഷണത്തിനുവേണ്ടി അനേകായിരം രൂപ ചിലവാക്കി. ശ്യാമലാൽ തന്നെ അപസപ്പ്കന്മാരോടുകൂടി പല ദിക്കിലും ചുററിസ്സഞ്ചരിച്ചു. അക്ഷീണമായ അന്വേഷണവും, സ്ഥിരമായ പരിശ്രമവും ദൃഢമായ നിശ്ചയവും ഏതൊരസാദ്ധ്യകാൎയ്യത്തെയും സുസാദ്ധ്യമാക്കുമല്ലൊ. ഒരു കൊല്ലം മുൻപു കാണാതെപോയ ഓമനപുത്രൻ ദീപകുമാരനല്ലാതെ മററാരുമല്ലെന്നു് ശ്യാമലാൽ പൂർണ്ണമായി തെളിവുകൾ സമ്പാദിച്ചു നിരാക്ഷേപമായി തീരുമാനിക്കുകയും ചെയ്തു.

മുൻപു പ്രസ്താവിച്ചിട്ടുള്ളതുപോലെ ദീപകുമാരനും അതിസുന്ദരിയായ ഒരു തരുണീമണിയും കയറിയിരുന്ന മോട്ടോർകാർ പുറപ്പെട്ടപ്പോൾ തന്നെയാണു ശ്യാമലാലും അപസർപ്പകന്മാരും കൂടി മറെറാരു കാറിൽ അവിടെ എത്തിയതു്. ദീപകുമാരനെ പിൻതുടൎന്നു പിടിക്കണമെന്നായിരുന്നു ശ്യാമലാലിൻെറ പ്രധാനമായ ഏകോദ്ദേശ്യം. അതിനാൽ അതിവേഗത്തിൽ തൻെറ കാറോടിച്ചു. തങ്ങളുടെ ഒളിച്ചോട്ടത്തെപ്പററി എങ്ങിനേയോ അറിവുകിട്ടിയ മാതാവു് (വിധവ) ഏൎപ്പാടുചെയ്യപ്പെട്ടവരായിരിക്കാം പിൻതുടരുന്നതെന്നൂഹിച്ചു! ദീപകുമാരനും അതിവേഗത്തിൽ കാറോടിച്ചു. വിപദിദൈൎയ്യത്താൽ കമാരീകുമാരന്മാർ വായുവേഗത്തിൽ പറക്കുകയാണുണ്ടായതു്. കിംബഹുനാ, അതിവേഗത അത്യാപത്തിനു ഹേതുവായി. ഏററവും വലിയ ഒരു മോട്ടാറപകടം നേരിട്ടു! കഠിനമായ പരുക്കേററു ദീപകുമാരൻ ബോധംകെട്ടു വീണു. ചില ചില്ലറ പരുക്കുകളേററു കുമാരിയും സ്വകാമുകൻെറ സമീപത്തുതന്നെ കിടപ്പുണ്ടായിരുന്നു. ശ്യാമലാൽ ആശ്ചൎയ്യം വല്ലാതെ അമ്പരന്നുപോയി. ഏതായാലും പ്രഥമശുശ്രൂഷകൾക്കുശേഷം അവരെ വണ്ടിയിൽകയററി അയാൾ കാശിയിലേയ്ക്കുതന്നെ തിരിച്ചു. പുത്രസമാഗമത്തിൽ ഹീരാലാലിനു വളരെ സന്തോഷവും വളരെ സന്താപവും ഉണ്ടായി. സുപ്രസിദ്ധന്മാരായ ഡാക്കൎമ്മാരുടെ ചികിത്സയിൽ അല്പദിവസങ്ങൾക്കുശേഷം രൂപകുമാരി പൂൎണ്ണസുഖം പ്രാപിച്ചു. ഏററവും സൂക്ഷ്മതയോടും, ഉൽക്കണ്ഠയോടും കൂടി ഊണും ഉറക്കവും ഇല്ലാതെ അവൾ നടത്തിയ ശുശ്രൂഷകൊണ്ടും, ഹൃദയപൂൎവ്വമായ അവളുടെ പ്രാൎത്ഥനകൊണ്ടും, സൎവ്വോപരി, ആയുൎബ്ബലം കൊണ്ടും മാത്രമാണു് അകാലമരണത്തിൽനിന്നും ദീപകുമാരൻ രക്ഷപ്രാപിച്ചതു്.

എങ്കിലും, മോട്ടോറപകടത്തിൻെറ ഫലമായി കുമാരൻെറ ഓൎമ്മശക്തി നിശ്ശേഷം നശിച്ചുപോയി. എന്നു മാത്രമല്ല, അയാൾ പ്രാണാധികം പ്രേമിച്ചുകൊണ്ടിരുന്ന കുമാരിയെ—അത്യുൽക്കണ്ഠയോടുകൂടി, ദീനശയ്യയുടെ സമീപത്തുനിന്നും അര നിമിഷംപോലും മാറാതെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന രൂപകുമാരിയെ—കണ്ടറിവാൻപോലും അയാൾക്കു് ഓൎമ്മശക്തി ഇല്ലാതായി! ഇപ്രകാരമുള്ള ഒരു പ്രിയതമനെ വേണ്ടിയാണു സ്വമാതാവിൻെറ ഉപദേശങ്ങളേയും താക്കീതുകളേയും വിഗണിച്ചതും, തൻെറ സമ്പത്തും സ്ഥാനമാനങ്ങളും താരുണ്യവും എന്നുവേണ്ട സൎവ്വസ്വവും പ്രണയാഹുതി ചെയ്തതും എന്നോൎക്കുമ്പോൾ ഹൃദയം തകരാത്ത കുലകന്യകമാരുണ്ടെങ്കിൽ കുലടകൾ എന്ന പേരിനേയാണു് അവർ അധികം അൎഹിക്കുന്നതു്.

അന്ധനായ ശൂരദാസൻെറ ഗൃഹത്തിലെ മണിദീപമായിരുന്നു ദീപകുമാരൻ. അതിൻെറ അഭാവത്താൽ ആ മണിമന്ദിരം ദുഃഖാന്ധകാര

നിബിഡമായി. ആ വൃദ്ധദമ്പതിമാർ സന്താപാത്തരും ഇതികർത്തവ്യതാമൂഢരും ആയി. തങ്ങൾക്ക നേരിട്ട അത്യാഹിതത്തിൽ അവർ കണ്ണീരും കയ്യുമായി കഴിഞ്ഞുകൂട്ടുകയാണ്. ആപാദമധുരമായ സംഗീതതരംഗപരമ്പരകളാൽ ശ്രോതാക്കളെ ആനന്ദതുന്ദിലരാക്കിക്കൊണ്ടിരുന്ന ശൂരദാസൻ സിനിമാഹാളിൽ കടക്കാതായതുമുതൽ, അതു നിർജ്ജനമായ ഘോരമണലാരണ്യമായി പരിണമിച്ചു.

തന്മൂലം മാനേജർക്ക ഭയങ്കരമായ നഷ്ടം നേരിട്ടു. അദ്ദേഹം കടത്തിൽ മുങ്ങി; വല്ലാതെ കുഴങ്ങി. ശൂരദാസൻ വീണ്ടും അഭിനയിക്കാൻ ചെല്ലണമെന്നും, എന്തു പ്രതിഫലം വേണമെങ്കിലും കൊടുക്കാമെന്നും, മററുമുള്ള വാഗ്ദാനങ്ങളും പ്രലോഭനങ്ങളും കേവലം നിഷ്ഫലമായതേ ഉള്ളു. പ്രത്യുല്പന്നമതിയായ മാനേജർക്ക് ഒടുവിൽ ഒരുപായം തോന്നി. ശൂരദാസന്റെ യഥാർത്ഥജീവിതസംഭവങ്ങൾ വിവരിക്കുന്ന ഒരു നാടകം എഴുതിയുണ്ടാക്കാമെന്നും, അതിൽ ശൂരദാസന്റെ പാട്ട് അയാൾതന്നെ അഭിനയിക്കണമെന്നും, എല്ലാ നഗരങ്ങളിലും പ്രസ്തുത നാടകാഭിനയം നടത്തുന്ന പക്ഷം, കാണാതെ പോയ ദീപകുമാരനെ വീണ്ടും കണ്ടുപിടിക്കാൻ സാധിക്കുമെന്നും, ഇക്കാര്യത്തിലെങ്കിലും യാതൊരു വിസമ്മതവും കാണിക്കരുതെന്നും, മററും മാനേജർ ശൂരദാസനോട് നിർദ്ദേശിച്ചു; അപേക്ഷിച്ചു; പോരാ, അയാളെ പ്രേരിപ്പിച്ചു. എങ്ങിനെയായാലും, കുമാരനെ കണ്ടുപിടിക്കാൻ കഴിഞ്ഞെങ്കിലൊ എന്നുള്ള ആശകൊണ്ടു ശൂരദാസൻ അങ്ങിനെയാകാമെന്നു സമ്മതിച്ചു.

സന്താപസമ്പൂർണ്ണവും, ദുഃഖപര്യവസായിയും, ഹൃദയഭേദകവും ആയ അഭിനയം—സ്വജീവിതനാടകാഭിനയം—സദസ്യന്മാരെ കരയിപ്പിക്കുകതന്നെ ചെയ്തു. അങ്ങിനേയിരിക്കെ, നാടകക്കമ്പനിക്കാർ ഒരിക്കൽ കാശിയിലെത്തി. നടീനടന്മാരുടെ അഭിനയസാമർത്ഥ്യത്തെപ്പററി ജനങ്ങൾ മുക്തകണ്ഠം പുകഴ്ത്തിത്തുടങ്ങി. ആ വർത്തമാനം കർണ്ണാകർണ്ണികയാ ശ്യാമലാലും കേൾക്കുവാനിടയായി. ദീപകുമാരൻ അപ്പോഴും ഓർമ്മശക്തി ഒട്ടും വീണ്ടെടുത്തിരുന്നില്ല. സകല ചികിത്സകളും നിഷ്ഫലമായിട്ടാണു കലാശിച്ചതു്. സംഗീതമാധുരിയും അഭിനയസാമർത്ഥ്യവും കുമാരന്റെ രോഗശമനത്തിന് ഒരുപക്ഷേ കാരണമായേക്കാമെന്നുള്ള ആശയോടുകൂടി ശ്യാമലാൽ സ്വസഹോദരനോടുകൂടി നാടകശാലയിലെത്തി. കുമാരീകുമാരന്മാർ നേരത്തേതന്നെ സദസ്യരുടെ മുന്നണിയിൽ സ്ഥലം പിടിച്ചിരുന്നു.

നാടകം തുടങ്ങി. ഹാളിൽ ആളുകൾ തിങ്ങിക്കൂടിയിരുന്നു. സംഗീതവും അഭിനയവും സഹൃദയഹൃദയാകർഷകമായിരുന്നു. ഒടുവിൽ ശൂരദാസൻ രംഗത്തിൽ പ്രവേശിച്ചു. പുത്രദുഃഖത്താൽ ആ ജാത്യന്ധന്റെ

ഹൃദയം കുത്തിപ്പിളൎന്നതുപോലെ കാണപ്പെട്ടു. ആ പാവം ഏന്തി ഏന്തി കരയുന്നു; തീവ്രയാതനയാൽ കൈകൾ തിരുമ്മുന്നു; ദുഃഖഖണ്ഡാരത്തിൽ, സുമധുരസ്വരത്തിൽ, രാഗാലാപം ചെയ്യുന്നു. രംഗസ്ഥിതരായ സകലരും സ്ഥലകാലങ്ങൾ മറന്നു കണ്ണുനീർ പൊരിയുന്നു. ദീപകുമാര! ദീപകുമാര! എന്നു ഗൽഗദസ്വരത്തിൽ ആ ജാത്യന്ധൻ നിലവിളിക്കുന്നു! പെട്ടെന്നു ദീനാരവത്തോടുകൂടി സന്ദൎശകന്മാരിൽ ഒരാൾ സ്റ്റേജിലേക്കു ചാടിക്കയറി ശൂരദാസനെ കെട്ടിപ്പിടിക്കുന്നു!! ആ യുവാവ് അറിയാതെതന്നെ അച്ഛാ! അച്ഛാ! എന്നു വിളിക്കുന്നു. കാണാതെ പോയ പുത്രന്റെ—കളഞ്ഞുകിട്ടിയ തങ്കത്തിന്റെ—ആലിംഗനസുഖം ആ ജാത്യന്ധനെ സന്തോഷാന്ധനും ആക്കുന്നു. അയാൾ പരമാനന്ദലഹരിയിൽ മുഴുകുന്നു. ആനന്ദക്കടലിൽ ആറാടി അയാൾ രോമാഞ്ചകഞ്ചുകിതനാകുന്നു. സന്ദൎശകർ ഹൎഷാരവം മുഴക്കുന്നു.

ആ യുവകോമളൻ ദീപകുമാരനല്ലാതെ മററാരുമായിരുന്നില്ല. വൃദ്ധനായ ഹീരലാലും സ്നേഹസ്വരൂപിണിയായ രൂപകുമാരിയും ചരിതാൎത്ഥരായി. പശ്ചാത്താപത്താൽ പാപപരിഹാരം നേടിയ ശ്യാമലാൽ സ്വയംകൃതാൎത്ഥനായി. അയാൾ ജ്യേഷ്ഠന്റെ സ്നേഹവിശ്വാസങ്ങൾക്കു പൂൎവ്വാധികം പാത്രവാനും ആയി. അധികം താമസിയാതെ കല്പട്ടായിൽനിന്നും രൂപകുമാരിയുടെ മാതാവായ വിധവയേയും, ശൂരദാസന്റെ പത്നിയായ പതിവ്രതയേയും കാശിയിൽ വരുത്തി. അവരുടെ ആനന്ദത്തിന് അതിരില്ലായിരുന്നു. ഒരു ശുഭമുഹൂൎത്തത്തിൽ കുമാരീകുമാരന്മാർ തമ്മിലുള്ള കല്യാണം അത്യാഘോഷപുരസ്സരം കൊണ്ടാടപ്പെടുകയും ചെയ്തു. ഒടുവിൽ എല്ലാം കല്യാണമായിത്തന്നെ കലാശിച്ചു. മനുഷ്യർ ഈ ലോകത്തിൽ അനുഭവിക്കുന്ന സുഖദുഃഖങ്ങൾ ഇടകലൎന്നാണിരിക്കുന്നതു്. അവ ജീവിതവസ്ത്രത്തിന്റെ ഊടും പാവുമാണ്. അതിനാവശ്യമുള്ള നൂൽ ഉണ്ടാകുന്നതു് അവരവരുടെ ഭാഗ്യചക്രത്തിരിച്ചിൽ കൊണ്ടാകുന്നു. ഈ പരമാൎത്ഥം എല്ലാവൎക്കും അനുഭവബോദ്ധ്യമത്രെ. "പുരുഷസ്യ ഭാഗ്യം" എന്നു് ആപ്തവചനവും ഉണ്ടല്ലൊ.

# അച്ഛനും മകളും

(വള്ളത്തോൾ)

(കേക)

## I

“ഗുരുപാദരെക്കണ്ടു വന്ദിപ്പാനവസര-
മറിഞ്ഞുവരികപോയ് വത്സ നീ, ശുനശ്ശേഫ *
ഞാനിങ്ങീയശോകത്തിൻ തണലിൽ നിൽക്കാ”മെന്നോ
രാനകമന്ദ്രസ്നിഗ്ദ്ധസ്വരമാകിയ സൂക്തം,
പോക്കവൈലേശി, സ്വർണ്ണമുരുക്കിയൊഴിച്ചതു
പോലവേ മിന്നും ഹേമകൂടശൈലത്തിൻപാർശ്വേ,
കശ്യപാശ്രമക്കാട്ടിലൊരിടത്തപരാഹ്ന-
നിശ്ശബ്ദസ്ഥിതി ഭഞ്ജിച്ചുച്ചദി പണ്ടേകദാ.

നതനാംസ്വശിഷ്യനെയയച്ചാ,ത്തപസ്വിയാ-
മതിഥിയശോകത്തിൻ തണൽപുക്കപ്പൊഴെയ്ക്കും,
“ഞാൻ കാട്ടിത്തരാമെ മുത്തച്ഛനെ”യെന്നായൊരു
തേൻകൊഞ്ചൽ തൂകിപ്പാഞ്ഞുചെന്നാനങ്ങൊരു ബാലൻ.
ഇത്തങ്കക്കിടാവാര, കശ്യപഭഗവാനെ,
മുത്തച്ഛനെന്നു വിളിച്ചീടുവാൻ, ജയന്തനോ?
വൃത്രാരിപുത്രനിതു ബാല്യമല്ലല്ലോ പ്രായം;
ക്ഷത്രിയസ്വഭാവമാണിവനിൽക്കാണുന്നതും.
ആരിതെന്നാരായാനല്ല,വനെച്ചിക്കെന്നു തൻ-
മാറത്തൊന്നണപ്പാനാണിച്ഛിച്ചതൃഷിപ്രൗഢൻ.
‘സാഹസക്കാരൻപൈതലാവിമുക്തനെ വീണ്ടു-
മൈഹികത്തിലേയ്ക്കുതാ, വലിച്ചു താഴ്ത്തീ ക്ഷണാൽ,
കുനിഞ്ഞു വാരിയെടുത്തുണ്ണിയെപ്പുണ്യാകാരൻ
കനിഞ്ഞുകെട്ടിപ്പൂണ്ടാൻ പെരിയ ബാഹുക്കളാൽ;
ലസിച്ചു, മാന്തോലേറാപ്പിട്ട തന്മാറിൽപ്പൊൻകു-
ഞ്ഞു,സിതാകാശോദ്ദേശത്താതിരത്താരംപോലെ.

തോൾവരെഞാന്നകുനുകുന്തളം ലീലായാസ-
ത്തുവിയർപ്പിങ്കൽപ്പതിഞ്ഞിരുന്നതൊരുകൈയാൽ
സാവധാനമായ് മാടിനീക്കി,യക്കുഞ്ഞിൻകവിൾ-

---

* വിശ്വാമിത്രനാൽ അപമൃത്യുവിൽനിന്നും രക്ഷിക്കപ്പെട്ട് അദ്ദേഹത്തിന്റെ നിത്യസഹചാരിയായി തീർന്ന ഒരു ബ്രാഹ്മണയുവാവ്.

പ്പൂവോടുചേർത്താൻ, താടിനീണ്ട തന്മുഖം ധന്യൻ.
നേത്രരഞ്ജകമായിത്തിളങ്ങീതമ്മിൽച്ചേർന്നാ-
ക്ഷാത്രതേജസ്സിൻ ക്രൗര്യം ബ്രാഹ്മതേജസ്സിൻ കാന്തും.
അപരിചിതത്തോളിലശങ്കം തല ചായ്ച്ചാ-
ന,റിയപ്പെടാത്തതോ ചാച്ഛയാൽപ്പോലെ ബാലൻ,
മറെറാരു മുത്തച്ഛൻെറ ലാളനമനുഭവ-
പ്പെട്ടതായിട്ടോർത്തോന്നീഹൃഷ്ടനാമവനപ്പോൾ!
അഥവാ, ബാലകർക്കുണ്ടോ സപാരവ്യത്യാസങ്ങൾ?
മൃദുവാംകൈയെതിനും തലോടാമപ്പൂക്കളെ
ഞാനൊന്നു ചോദിയ്ക്കട്ടെ സാദരം മഹാമുനേ;
ധ്യാനത്തിലുൾച്ചേരുന്നാസ്സച്ചിദാനന്ദം താനോ,
മാനിച്ചീയിളംപൂമെയ് പുൽകലിലുളവായൊ-
രാനന്ദമിതോ, ഭവാന്നധികം സമാസ്വാദ്യം?
മീലിതാക്ഷനായ് മുനിബാലസംശ്ലേഷസുഖാൽ;
ബാലനോ, കിഞ്ചിദ്ദൂരഗാക്ഷനായ്, ച്ചിരിക്കുട്ടി,
"അമ്മേ, ഞാനിതാ," എന്നു വിളിച്ചു ചൊന്നാൻ പെട്ടെ-
ന്നാ,മ്മന്നിനാദം കേട്ടങ്ങണഞ്ഞാളൊരു തന്വി;
മുഷിഞ്ഞ വസ്ത്രങ്ങളും, മെടഞ്ഞ വാർക്കുന്തലും,
മെലിഞ്ഞലാവണ്യൈകഭ്രഷ്ടമാമുടലുമായ്,
അത്തലിൻസ്വരൂപംപോലാവന്ന യുവതിയെ
സ്നിഗ്ദ്ധമാം നയനത്താൽദ്ദർശിച്ച നിമിഷത്തിൽ,
"മേനകേ, നിനക്കെന്തീമാററ?"മെന്നോവംചോദി-
പ്പാനാവാം മുതിന്നു മുനിതൻ തിരുമുഖം!
പിന്നീടിങ്ങിനെയത്രേ ചോദിച്ചു! "സ്ഫുടസാമ്രാട്-
ചിഹ്നനാമിബ്ബാലൻെറയമ്മയാം നീയാർ വത്സേ?"
അമ്മകനിതിനിട"യ്ക്കുയ്യു, ചായം തേച്ച
മൺമയിലിതാ,മാക്കണ്ഡേയങ്കലെ"ന്നും ചൊല്ലി,
ബ്രഹ്മർഷിവക്ഷസ്സിങ്കൽനിന്നൊരു ചാട്ടം ചാടി,-
യമ്മതൻപിടിവിട്ടർത്തു,ഴറേറാടോടിപ്പോയാൻ.

## II

ഉണ്ണിതന്നോട്ടം കണ്ടു നെടുതാം വീർപ്പൊന്നിട്ടു,
കണ്ണുനീരൊരുവിധമടക്കിക്കൈയും കൂപ്പി,
ഭക്തിയു,മതിലേറെസ്സ്നേഹവുമുൾക്കൊണ്ടാത്മ-
വൃത്താന്തമറിയിച്ചാൾ ഋഷിയെസ്സദ്വൃത്തയാൾ:—

“മുക്താത്മൻ, പിറന്നന്നേവനത്തിൽ മാതാപിതൃ-
ത്യക്തഞാൻ, കണ്വർഷിയാലെടുത്തു പോററപ്പെട്ടോൾ,
മന്നനാം ദുഷ്ഷന്തനാൽഗ്ഗാന്ധർവ്വപരിണീത;-
യെന്നുടെ ജനകനൊ, വിശ്രുതൻ വിശ്വാമിത്രൻ.”
“ഞാനോ!”വിസ്മിതനായ്പ്പോയ്താപസൻ; തവ താതൻ
താനല്ലോ, മുനിസുതേ, നിന്നോടിസ്സംസാരിപ്പോൻ:—
“ഹാ, ശരി,യോർമ്മിച്ചേൻ; നിന്നമ്മ മേനക—”തീർണ്ണ-
ക്ലേശനാമവിടെയ്ക്കും നീരുറന്നിതാ കണ്ണിൽ!
“ഞാനനുഗൃഹീതയായ് താതദർശനത്താലെ—”
നാനന്ദാകുലം കാൽക്കൽ വീണ നന്ദിനിയാളെ
സത്വരം പിടിച്ചെഴുന്നേല്പിച്ചു നിറുകയിൽ-
പ്പത്തുന്നുരുഗാഢം മുകർന്നാൻ മുനിവര്യൻ,
തുടച്ചാനവളുടെ കണ്ണുനീർ വലംകൈയാൽ;-
ത്തടവിക്കൊണ്ടാൻ മന്ദം പുറത്തു മറേറക്കൈയാൽ;
നൃപനാം ജാമാതാവിൻ ക്ഷേമവുമന്വേഷിച്ചാൻ;
അപത്യവാത്സല്യമേ, വശിയും വശഗൻ തേ!
“ഓമനേ, തവ പേരെന്തു?—ണ്ണിതൻ—പേരും ചൊല്ലു;
ഭൂമീശമഹിഷി നീ വന്നതെന്തിനിക്കാട്ടിൽ?”
ഉടനേ വീണ്ടും കംബുകണ്ഠിതൻ കണ്ഠത്തിൽനി-
ന്നിടറിപ്പുറപ്പെട്ടിതങ്ങൊരു വീണാക്വാണം:—
“പേരിട്ടാൻ ശകുന്തളയെന്നൊനിയ്ക്കച്ഛൻ കണ്വൻ;
ധാരിതസർവ്വദമനാധിപൻ ദൗഹിത്രൻ തേ.
അമ്മതന്നനുഗ്രഹാലിട്ടിവ്യാശ്രമമല്ലോ,
വന്മാലിലാഴുമെനിയ്ക്കൂററില്ലമായിത്തീർന്നു.
ആശ്രമാൽ പ്രീത്യാ താതകണ്വനാലയയ്ക്കപ്പെ-
ട്ടാ,ശയാ കൊട്ടാരത്തിൽച്ചെന്നാ ഗർഭിണിയാം ഞാൻ—”
സങ്കടം പൊറാഞ്ഞവൾ തെല്ലിട തേങ്ങിക്കേണാൾ!
“സംത്യക്തയായേനല്ലോ സൗമ്യനാം കണവനാൽ.”

പകർന്നു ഭാവം പെട്ടെന്നാ,ക്കാലരുദ്രാകാര-
ന്നു;—തിർന്നു മിഴിയിൽനിന്നൊരിതീപ്പൊരിമേന്മേൽ;
വളഞ്ഞു പുരികങ്ങൾ; ചുളിഞ്ഞു വാർനെററിത്ത-
ട്ടി;—ളകീലീലയുമങ്ങ,ടങ്ങീകാറെറമ്പാട്ടം!
“ദുഷ്ഷന്തനവനാരെ,ന്നാരോമൽക്കുമാരിയെ-
ദുസ്സഹാവമാനത്തിൽത്തള്ളിയിട്ടുയിർക്കൊൾവാൻ?

ഇക്കർമ്മമൊന്നോപോരും, കാൽക്ഷണാൽമനുഷ്യരെ
സ്വർഗ്ഗത്തിൽ കരേററാനും, നരകേ വീഴിപ്പാനും.
പൗരവൻ കേട്ടിട്ടില്ലേ, ത്രിശങ്കു ഹരിശ്ചന്ദ്ര-
ന്മാരുടെയനുഭവം, കൗശികപ്രഭാവജം?
ഒരിയ്ക്കൽക്കൂടിയിതാ, കണ്ടുകൊള്ളപ്പെട്ട ലോകം
ശരിക്കിഗ്ഗാധേയൻെറ വൻതപഃപ്രഭാവത്തെ;
തനിക്കയ വേട്ടിട്ട,ന്തർവത്നിയാം സാധ്വസ്ത്രീയെ-
ക്കനിവററ ഹേതുവായ് ത്യജിച്ച ദുരാത്മാവെ—"
ബ്രഹ്മാവെത്തപസ്സുകൊണ്ടാവഹിച്ചാരെനിർത്തി,
ബ്രഹ്മർഷിപദം ബലാൽ വാങ്ങിയതേതാന്നാലോ,
ആ വലംകരം ക്രോധാൽച്ചുരുട്ടി നെഞ്ചിൽച്ചേർത്താ-
ണീവചസ്സാരംഭിച്ചതു,ർജ്ജസ്വി വിശ്വാമിത്രൻ;
ആ മുഷ്ടി മുന്നോട്ടേയ്ക്കൊന്നെറിയപ്പെട്ടാൽത്തീർന്നു,
സ്വാമിവംശത്തിന്നൊട്ടുക്കിടിവാളായ്പ്പോമല്ലോ!
എന്നാലാസ്സാഹസ്ത്രത്തെ രണ്ടുകൈകൊണ്ടും പിടി-
ച്ചെ,"ന്നെയോർത്തടങ്ങേണമച്ഛനിങ്ങെ"ന്നാം മകം:—
"ഭർത്തൃനാശിനിയായിത്തീരൊല്ലാ ഭവൽപ്പുത്രി;
നിർദ്ദശയായും തീരൊല്ലുഗ്രവൈധവ്യത്തീയ്യാൽ;
അച്ഛനമ്മമാർ കാലേ വെടിഞ്ഞ നിർഭാഗ്യയെ
സ്വച്ഛന്ദമുപേക്ഷിച്ചാൻ ഭർത്താവുമെന്നോവേണ്ടു.
സുബഹിഷ്കൃതമായിക്കൊള്ളട്ടെയെൻ ജീവിതം;
സുതനും പുറത്തായിപ്പോകല്ലാ മമ ദോഷാൽ!"

പുത്രിതൻ കണ്ണീർകൊണ്ടു കോപാഗ്നി ശമിച്ചതി-
ലെത്രയും പ്രസന്നനായഭിനന്ദിച്ചാനച്ഛൻ:—
"ഭദ്രം തേ; പിടിച്ചെന്നെക്കരേററിനിൻ സൌശീല്യം;
ഭർത്താവോടചിരേണ ചേന്നാലും സപുത്രനീ!"

(മലയാളമനോരമ ആനുവൽ)

# മഹച്ചരമങ്ങൾ

## ദിവംഗതയായ ശ്രീമതി കമലാനെഹ്റു.

ഭാരതീയരായ സകലൎക്കും സമാരാധ്യനും, അടുത്ത കാൺഗ്രസ്സദ്ധ്യക്ഷനായി വരിയ്ക്കപ്പെട്ടിരിയ്ക്കുന്ന ഇൻഡ്യയിലെ കിരീടം ധരിക്കാത്ത രാജാവും ആയ പണ്ഡിതജവഹരിലാൽ നെഹ്റുവിൻെറ ധൎമ്മപത്നി അകാലചരമം പ്രാപിച്ചിരിക്കുന്നു! തന്മൂലം മാതൃഭൂമിയ്ക്കു നേരിട്ടിരിക്കുന്ന മഹാനഷ്ടം അപരിഹാൎയ്യമത്രെ. എല്ലാവിധത്തിലുമുള്ള ഐശ്വൎയ്യത്തോടും ആഡംബരത്തോടുംകൂടി, 'ആനന്ദഭവനത്തിൽ' ആനന്ദതുന്ദിലമായ സുഖജീവിതം നയിക്കുവാൻ വേണ്ട പരിതസ്ഥിതികളെല്ലാമുണ്ടായിരുന്നിട്ടും, അവയെ നിസ്സന്ദേഹം പരിത്യജിക്കുകയും, രാജ്യസേവനസന്നദ്ധനായി, സദാപി, ഭാരതസ്വാതന്ത്ര്യസമരത്തിൻെറ മുന്നണിയിൽ വൎത്തിക്കുന്ന സ്വഭൎത്താവിൻെറ ക്ലേശശോകാദികളിൽ സസന്തോഷം പങ്കുകൊള്ളുകയും, അദ്ദേഹത്തെ എപ്പോഴും ഉത്തേജിപ്പിച്ചുകൊണ്ടിരിക്കത്തക്കവണ്ണം, ഒരു വീരപത്നിക്കുചിതമായ വിപദിധൈൎയ്യവും ആത്മത്യാഗവും പ്രദൎശിപ്പിക്കുകയും, തൻെറ രോഗം നിമിത്തം, മാതൃരാജ്യത്തോടുള്ള കൎത്തവ്യനിൎവ്വഹണത്തിൽ സ്വഭൎത്താവ് അല്പമെങ്കിലും വികല്പമോ വിലോപമോ വരുത്തരുതെന്നു കരുതി ഇൻഡ്യയിലേയ്ക്കു തിരിച്ചു പോരുവാൻ മരണശയ്യയിൽ കിടന്നുകൊണ്ടുപോലും അദ്ദേഹത്തെ പ്രേരിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്ന ശ്രീമതി കമലാനെഹ്റു ഭാരതത്തിലെ വീരവനിതാരത്നമായും, സ്ത്രീത്വത്തിൻെറ മഹനീയമാതൃകയായും പരിശോഭിക്കുമെന്നുള്ളതിൽ സംശയലേശം പോലും ഇല്ല. "കുഞ്ഞേ! നിൻെറ അമ്മ, മാഹാത്മ്യചൎയ്യായമാണ്. എല്ലാററിലും അമ്മയുടെ ഉപദേശം സ്വീകരിക്കുക" എന്നാണ് ഒരവസരത്തിൽ പണ്ഡിതജവഹരിലാൽ സ്വപുത്രിയോടു പറഞ്ഞതു്. ഇപ്രകാരം വ്യക്തിമാഹാത്മ്യവും സംസ്കാരസമ്പത്തുമുള്ള പതിവ്രതാരത്നമായ സ്വപത്നിയുടെ അകാലനിൎയ്യാണംമൂലം ജവഹരിലാലിനും വീരപ്രസുവായ ഒരു മാതാവിൻെറ നിൎയ്യാണംമൂലം നെഹ്റുകുടുംബത്തിനും, സ്വാതന്ത്ര്യസമരത്തിലെ ഒരു വീരനായികയുടെ മരണംമൂലം ഭാരതഭൂമിക്കുതന്നെയും നേരിട്ടിരിക്കുന്ന നഷ്ടം അപരിഹാൎയ്യവും ദുസ്സഹവും ആണ്.

എന്നിരുന്നാലും, ഭാരതീയർ മുഴുവനും മാത്രമല്ല, ലോകത്തിൻെറ നാനാഭാഗങ്ങളിലും ഉള്ള നിരവധി ഉത്തമ സുഹൃത്തുക്കളും, ഈ ദുഃഖത്തിൽ തന്നോടൊപ്പം പങ്കുകൊള്ളുന്നുണ്ടെന്നറിയുന്നതു തന്നെ, പണ്ഡിതജിക്കു വളരെ ആശ്വാസപ്രദമാണ്. കാൺഗ്രസ്സ് പ്രസിഡൻറായ രാജൻ ബാബുവിൻെറ നിൎദ്ദേശപ്രകാരം, ഹിമവൽസേതുപൎയ്യന്തം, പട്ടണങ്ങളിലും നാട്ടിൻപുറങ്ങളിലും കൂടിയ അനുശോചനയോഗങ്ങൾ രാജ്യവാസികളുടെ ആത്മാൎത്ഥമായ അനുശോചനത്തിനു പ്രത്യക്ഷ ലക്ഷ്യങ്ങളാണ്.

സന്തോഷമോ, സന്താപമോ, എന്തുതന്നെയായാലും, കർത്തവ്യമാത്രനിരതനായ പണ്ഡിതജിയുടെ, അന്തഃശക്തിയെ ഉലയ്ക്കുവാൻ യാതൊന്നും പര്യാപ്തമാകയില്ല. സ്വരാജ്യചരിത്രത്തിന്റെ ഈ പരിവർത്തനഘട്ടത്തിൽ—നിർഭയനും നിസ്വാർത്ഥനും ആയ ഈ യുവവീരന്റെ നേതൃത്വത്തിൽ—ഭാരതമാതാവു സമത്വവും സാഹോദര്യവും സ്വാതന്ത്ര്യവും സമ്പാദിച്ചു വിജയശ്രീയോടും വിശ്വമോഹനതേജസ്സോടും കൂടി പരിശോഭിക്കുന്നതു നമുക്കുതന്നെ കാണാറാകും. മാതൃഭൂമിയുടെ സ്വാതന്ത്ര്യത്തിനായി വീരചരമം പ്രാപിച്ച്, രാഷ്ട്രീയനഭോമണ്ഡലത്തിൽ അക്ഷയഭാസ്സോടു കൂടി പ്രശോഭിച്ചുകൊണ്ടിരിക്കുന്ന തിലകൻ, ലജപതിറായി, ദാസ് മുതലായ വീരാത്മാക്കളുടെ മദ്ധ്യേ. ശ്രീമതി കമലയുടെ ആത്മാവും, ഈ കാഴ്ചകണ്ട് ആനന്ദമഹാമാരിചൊരിയും. ഏതായാലും, അവരുടെ അകാലചരമത്തിൽ, സന്തപ്തകുടുംബാംഗങ്ങളോടൊപ്പം ഞങ്ങളും അനുശോചിക്കുകയും, ആ വീരവനിതയുടെ ആത്മശാന്തിക്കായി ജഗദീശ്വരനോടു പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

ജാതസ്യ ഹി ധ്രുവോ മൃത്യുഃ
ധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേഽർത്ഥേ
നത്വം ശോചിതുമർഹസി.

എന്നു ഗീതയിൽ കാണുന്ന ഭഗവദ്വാക്യം മാത്രമേ ഈ വിയോഗദുഃഖത്തിൽ ആശ്വാസപ്രദമായിട്ടുള്ളു.

### പരേതനായ മി. ജി. കെ. ചേററൂർ

മി: ജി. കെ. ചേററൂർ (ഗോവിന്ദകൃഷ്ണചേററൂർ) ഇക്കഴിഞ്ഞ ഫെബ്രുവരിമാസം 29-ാംനു- കാലത്തു മദ്രാസിൽ റായപുരത്തുള്ള സ്വസഹോദരൻ ഡാക്ടർ ആർ. കെ. ചേററൂർ അവർകളുടെ ഗൃഹത്തിൽവച്ച് ഇഹലോകവാസം വെടിഞ്ഞിരിക്കുന്നുവെന്നുള്ള വ്യസനവാർത്ത ഞങ്ങൾ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. അദ്ദേഹത്തിന്റെ അകാലനിര്യാണംനിമിത്തം, ദക്ഷിണേന്ത്യയിലെ ഒരു സമർത്ഥനായ വിദ്യാഭ്യാസപ്രവർത്തകനും, വിദ്യാർത്ഥികൾക്ക് അനുകരണയോഗ്യനായ ഒരു ഗുരുനാഥനും, സഹൃദയനായ ഒരു സാഹിത്യരസികനും, അനുഗൃഹീതനായ ഒരു ഇംഗ്ലീഷ് കവിയും, സരസനായ ഒരു പ്രബന്ധകർത്താവും ആണു നമുക്കു നഷ്ടപ്പെട്ടിരിക്കുന്നതു്. ഈ നഷ്ടം എളുപ്പത്തിൽ പരിഹാര്യമാണെന്നു തോന്നുന്നില്ല.

എല്ലാംകൊണ്ടും കേരളീയർക്കു അഭിമാനാസ്പദമായ ചേററൂർഗൃഹത്തിൽ—പരേതനായ സർ സി. ശങ്കരൻനായരുടെ ഭവനത്തിൽ—അദ്ദേഹത്തിന്റെ ഭാഗിനേയീപുത്രനായിട്ടാണ് 1896 ഏപ്രിൽ മാസം 24-ാംനു- മി. ജി. കെ. ചേററൂർ ഭൂജാതനായതു്. മദ്രാസിലെ സെൻറ് ബീഡ്സ് യൂറോപ്യൻഹൈസ്കൂളിൽ അദ്ദേഹം തന്റെ ആദ്യകാലത്തെ വിദ്യാഭ്യാസം കഴിച്ചു. അനന്തരം മദ്രാസ് ക്രിസ്ത്യൻകാളേജിൽ നിന്നും അദ്ദേഹം ബി. എ. ബിരുദം നേടി. പിന്നീട് ഉപരിപഠനത്തിനായി മി. ചേററൂർ 1918-ൽ ഇംഗ്ലണ്ടിലേയ്ക്കു തിരിച്ചു. അവിടെ ആക്സ്ഫോർഡിൽ ന്യൂകാളേജിൽ ചേർന്ന് പഠിച്ചു 1921-ൽ എം. എ. ബിരുദം സമ്പാദിച്ചു. പ

ഠനം പൂർത്തിയാക്കി സ്വദേശത്തു തിരിച്ചെത്തിയ അദ്ദേഹം ഇൻഡ്യൻ വിദ്യാഭ്യാസസർവീസിൽ പ്രവേശിച്ചു. മംഗലാപുരം ഗവമ്മേണ്ടുകാളേജിലെ പ്രിൻസിപ്പാലായിട്ടാണു് അദ്ദേഹം നിയമിതനായതു്. ഈ ഉദ്യോഗം അദ്ദേഹം മരണപര്യന്തം അത്യന്തം സാമർത്ഥ്യത്തോടെ നിർവ്വഹിച്ചുവന്നു. അദ്ദേഹം മദ്രാസ് യൂണിവെഴ്സിററിയിലെ അക്കാഡമിക്ക കൗൺസിലിലേയും ബോർഡ് അഫ് സ്റ്റഡീസിലേയും ഒരു അംഗമായിരുന്നു.

ഒരു സാഹിത്യകാരൻ എന്നുള്ള നിലയിൽ മി. ചേററൂർ അനശ്വരമായ കീർത്തിസമ്പാദിച്ചിട്ടുണ്ടു്. വിശ്രുതമായ മംഗലാപുരം കാളേജ്മാസികയുടെ സ്ഥാപകനും അധിപനും ഇദ്ദേഹമായിരുന്നു. ഇതിനും പുറമേ അദ്ദേഹം അനേകം നല്ല സൽഗ്രന്ഥങ്ങളുടെ കർത്താവാണു്. ആക്സ്ഫോർഡിലെ തന്റെ ജീവിതസ്മരണകൾ ഇദ്ദേഹം എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഇംഗ്ലീഷ് വിപഠിഷുക്കൾക്കു് അത്യന്തം ഉപകാരപ്രദമായ ഒരു ഇംഗ്ലീഷ് രചനാസഹായിയും അദ്ദേഹം രചിച്ചിട്ടുണ്ടു്. ഇതിനും പുറമേ പലപ്പോഴായി അദ്ദേഹം പത്രഗ്രന്ഥങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പദ്യകൃതികളെ പുസ്തകരൂപത്തിൽ പ്രസിദ്ധംചെയ്തിട്ടുമുണ്ടു്. മദ്രാസ് മെയിൽ, സണ്ഡെടൈംസ് മുതലായ പത്രങ്ങളിലും സ്കാളർ മുതലായ മാസികാഗ്രന്ഥങ്ങളിലും ഇദ്ദേഹം രസഭൂയിഷ്ഠങ്ങളും വിജ്ഞാനപ്രദങ്ങളും ആയ കവിതകളും ലേഖനങ്ങളും എഴുതാറുണ്ടു്. അദ്ദേഹത്തിന്റെ ഗീതകങ്ങൾക്കുള്ള മാധുര്യം ഒന്നു വേറെതന്നെയാണു്. ഡാക്ടർ ജെയിംസ് എച്ച്. കസിൻസ്, ടാഗോർ മുതലായ പാശ്ചാത്യരും, പൗരസ്ത്യരും ആയ പണ്ഡിതന്മാരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു് ഇദ്ദേഹത്തിന്റെ സാഹിത്യപരിശ്രമങ്ങൾ വിഷയീഭവിച്ചിട്ടുണ്ടു്

1925-ൽ മി. ചേററൂർ പരേതനായ റാവു ബഹദൂർ അപ്പു നെടുങ്ങാടി അവർകളുടെ ഇളയപുത്രി ശ്രീമതി സുഭദ്രയെ വിവാഹം ചെയ്തു. ഈ വിവാഹത്തിൽ ഇദ്ദേഹത്തിനു് ഒരു പുത്രീസന്താനം ഉണ്ടായിട്ടുണ്ടു്. ഇദ്ദേഹത്തിന്റെ മാതാവു് ഇതിനുമുമ്പുതന്നെ ഇഹലോകം വെടിഞ്ഞു. പിതാവു ശ്രീമാൻ കൃഷ്ണമേനോൻ അവർകൾ ഇന്നും ജീവിച്ചിരിപ്പുണ്ടു്. മരിക്കുന്ന അവസരത്തിൽ മി. ചേററൂറിനു 38 വയസ്സു മാത്രമേ പ്രായമുള്ളു. പതിമൂന്നു സംവത്സരക്കാലം അദ്ദേഹം ഉദ്യോഗം വഹിച്ചു. ഇംഗ്ലീഷ് സാഹിത്യത്തെ വിജയപൂർവ്വം കൈകാര്യം ചെയ്തിട്ടുള്ള അല്പം ചില ഭാരതീയരിൽ ഒരുത്തനാണു് അദ്ദേഹം. നാനാപ്രകാരേണ പൊതുജനങ്ങൾക്കു് ഉപയോഗപ്രദമായ ഒരു ജീവിതം നയിച്ചു് അദ്ദേഹം പെട്ടെന്നു് അകാലചരമം പ്രാപിക്കയാണു ചെയ്തതു്. വിദ്യാഭ്യാസലോകത്തിനും സാഹിത്യലോകത്തിനും അദ്ദേഹത്തിൽനിന്നും ലഭിക്കാനിടയുണ്ടായിരുന്ന സഹായസഹകരണങ്ങളെപ്പററി ഓർക്കുമ്പോൾ അദ്ദേഹത്തിന്റെ വിയോഗത്തിലുണ്ടായിട്ടുള്ള ഖേദം ശതഗുണീഭവിക്കുകയാണു ചെയ്യുന്നതു്. അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളോടു ഞങ്ങൾ ഈ അത്യാഹിതത്തിൽ അനുശോചിക്കുകയും അദ്ദേഹത്തിന്റെ പാവനാത്മാവിനു നിത്യനിർവ്വതി നൽകാൻ സർവ്വേശ്വരനോടു് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

*Registered No T. 62.*



# ഗുരുനാഥൻ

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.
അദ്ധ്യാപകന്മാക്കും കുട്ടികളുടെ സംരക്ഷകന്മാക്കും വിദ്യാത്ഥികൾക്കും ഉപ
യോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യ
വസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.
വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.
6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 3 രൂ.

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ

ഗുരുനാഥൻെറ, പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയയ്ക്കാനുള്ള ചെലവും മുൻകൂട്ടി മണിയാർഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയയ്ക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ, പറവൂർ.

---

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.